

# പുത്തൻ പാന



PRINTED AT THE ST. JOSEPH'S PRESS,
MANNANAM.
1957.



# പുത്തൻ പാന



PRINTED AT THE ST. JOSEPH'S PRESS,
MANNANAM.
1957.



# പുത്തൻപാന

അഥവാ

# രക്ഷാകരവേദകീർത്തനം



## ഒന്നാം പാദം

ദൈവത്തിന്റെ സ്ഥിതിയും താൻ ആകാശവും ഭൂമിയും സൃഷ്ടിച്ചതും, ദൈവദൂതന്മാരെ സൃഷ്ടിച്ചശേഷം അവരിൽ ചിലർ പിഴച്ചുപോയതും അതിനാൽ അവരെ ശിക്ഷിച്ചതും, മനുഷ്യസൃഷ്ടിയും ആദിമാതാപിതാക്കന്മാരെ ചതിപ്പാൻ പിശാചു സർപ്പത്തിന്റെ വേഷം ധരിച്ചുകൊണ്ട് ഹാവായുടെ പക്കൽ ചെന്നതും...

ആദംചെയ്ത പിഴയാലെ വന്നതും,
ഖേദനാശവും രക്ഷയുണ്ടായതും, 1
ശിക്ഷയാംവണ്ണം ചൊല്ലുന്ന സത്വരം,
സൂക്ഷ്മമാംകഥ കേൾക്കേണമേവരും. 2
എല്ലാ മംഗളകാരണ ദൈവമേ!
നല്ല ചിന്തകളുദിപ്പിക്കേണമെ. 3
ജന്മദോഷമൊഴിച്ചു രക്ഷിച്ചൊരു
നിർമ്മലനീശോ കാരുണ്യമേകേണം. 4
അമ്മകന്യകേ! ശുദ്ധ ശോഭാനിധേ,
എന്മനസ്സുതമസ്സൊക്കെ നീക്കേണമെ. 5

വാനവർ നിബിയന്മാർ ശ്ലീഹന്മാരും,
വാനത്തിൽ വിളങ്ങും പുണ്യവാളരും 6
വന്നിനിക്ക സഹായമായുള്ളിലെ,
മന്ദം നീക്കി വെളിവുദിപ്പിക്കേണം. 7
സത്യമിങ്ങറിയിച്ച ഗുരുവരൻ,
മാർത്തോമ്മായേ! സഹായമേകണമേ! 8
ഇത്ഥം കേരളസത്യവേദികളെ
നിത്യം ചിന്തയാല്പാലനം ചെയ്യുന്ന 9
റമ്പാന്മാരുടെ സഞ്ചയശോഭനൻ,
മേല്പട്ടത്തിന്നലങ്കാര വർദ്ധനൻ, 10
മെത്രാന്മാരിലഗ്രസരനുത്തമൻ,
ശാസ്ത്രജ്ഞന്മാരിലാദ്യൻ തപോനിധി, 11
കറവററ ഗുണാന്വിത ശീലൻ,
മാറന്തോനീസെന്നോട്ട കല്പിച്ചനാൾ 12
അങ്ങേയാശീർവ്വാദത്തിന്നനുഗ്രഹം,
മംഗലം വരുത്തുമതറിഞ്ഞു ഞാൻ. 13
സാരവാർത്തകൾ ചൊന്നു തുടങ്ങുന്നു
സാരസ്യമിതു കേട്ടുകൊള്ളേണമേ. 14
ആദിക്ക മുമ്പിൽ സൽഗ്ഗുണങ്ങളാൽ
സാദമെന്നിയെ സംപൂർണ്ണമംഗലൻ, 15
ആദിതാനുമനാദിയാന്തമ്പുരാൻ,
ഖേദനാശനാം സ്വാസ്ഥനനാരതൻ, 16
ഇടമൊക്കെയും വ്യാപിച്ച സ്വാമിയും,
ഇടത്തിലടങ്ങാത്ത മഹത്വവും, 17
സർവ്വകർമ്മങ്ങൾക്കാദിയുമന്തവും,
സർവ്വവസ്തുക്കൾക്കുദയനാഥനും. 18
എല്ലാ രൂപത്തിന്നരൂപരൂപവും,
എല്ലാം തൃപ്തി നിരന്തരപ്രാപ്തിയും. 19
എല്ലാം ബുദ്ധിയാൽ കണ്ടറിയുന്നവൻ,
എല്ലാം സാധിപ്പാനും വശമുള്ളവൻ, 20
ഒന്നിനാലൊരു മുട്ടു വരാത്തവൻ,
ഒന്നും തിട്ടതിയില്ലാത്ത ഭാഗ്യവാൻ. 21

തന്റെ മുഷ്ക്കരം കാട്ടുവാൻ കാരണം
മറ്റും സൃഷ്ടികൾ നിർമ്മിച്ചാരംഭിച്ചു. 22
ആകാശമുടൻ ഭൂമിയുമാദിയായ്
വാക്കിൻ ശക്തിയാൽ ഭൂതമായ് വന്നിതു്. 23
എത്ര ഭാരമായുള്ള ലോകങ്ങളെ
ചിത്രമൽക്ഷണംകൊണ്ടു സൃഷ്ടിച്ചു. 24
എത്രയത്ഭുതമായതിൽ നിർമ്മിച്ച
ചിത്രകൗശലമെത്ര മനോഹരം! 25
മാലാഖാമാരാം പ്രതാപമേറിയ
സ്വർല്ലോകപ്രഭു സമൂഹവും തദാ. 26
സൂക്ഷ്മ, മക്ഷയം, ദീപ്തി, ലാഘ്വതാവും,
രക്ഷകൻ നൽകി ഭൃത്യവൃന്ദത്തിന്. 27
ധീ, സ്മരണ, മനസ്സിച്ഛ ത്രിവശം
വിസ്മയനാഥൻ നൽകി സ്വസാദൃശ്യം. 28
തൽപ്രതാപപ്പെരുമയറിവാനും,
തൽപരനെ സ്തുതിച്ചാരാധിപ്പാനും, 29
ഇപ്രകാരമരൂപി സമൂഹത്തെ
താൻ പ്രിയത്തോടെ സൃഷ്ടിച്ചനവധി. 30
അവർക്കാനന്ദ മോക്ഷത്തെ പ്രാപിപ്പാൻ
ദേവൻ കല്പിച്ചു ന്യായപ്രമാണവും. 31
അരൂപരൂപമായവനിയതിൽ
നരവർഗ്ഗത്തെ സൃഷ്ടിക്കും ദാസരായ് 32
ഭൂനരകത്തിലായ് വലയുംവിധൌ
ഭൂനരത്രാണത്തിന്നു മമ സുതൻ 33
ഭൂതലേ നരനായവതരിക്കും
ഭൂതനാഥനെ വന്ദിച്ചാരാധിച്ചു 34
നീതിസമ്മതഞ്ചെയ്തു കൃപാഫലം
സതതാനന്ദമോക്ഷത്തെ നേടുവിൻ. 35
ഈ വിധിയതു സമ്മതമല്ലെങ്കിൽ
ഭവിക്കും സദാ സങ്കടം നിശ്ചയം. 36
പരീക്ഷിപ്പതിന്നായൊരു കല്പന
പരമദേവൻ കല്പിച്ചനന്തരം. 37

സ്വാമിതന്നുടെ ന്യായദയാവിധി
സുമനസ്സോടെ സമ്മതിച്ച പലർ 38
അസമേശനെക്കണ്ടുവരക്ഷണേ
അസമഭാഗ്യ പ്രാപ്തിയെ നേടിനാർ. 39
മോക്ഷഭാഗ്യം ഭവിച്ച മാലാഖമാർ
അക്ഷയസുഖം വാഴുന്നാനന്ദമായ്. 40
ശേഷിച്ച മഹാ മുഖ്യസ്വരൂപികൾ,
ദോഷതാപം നിരൂപിച്ചുമലിച്ചുടൻ. 41
അവർക്കു ദേവൻ നൽകിയ ഭാഗ്യങ്ങൾ
അവർ കണ്ടു നിഗളിച്ചനേകവും. 42
ദേവനോടു സമമെന്നു ഭാവിച്ച്,
ദേവകല്പന ലംഘനം ചെയ്തവർ. 43
നിന്ദ ചെയ്തു കണ്ടഖിലേശ്വരൻ
നിന്ദാഭാജന നീചവൃന്ദത്തിനെ 44
സ്വരൂപശോഭ നീക്കി വിരൂപവും
അരൂപികൾക്കു നൽകി നിരാമയം. 45
ദേവകോപമഹാശാപവും ചെയ്ത്,
അവനിയുടെ ഉള്ളിലധോലോകേ, 46
നിഷ്ഠൂരികളെത്തള്ളിക്കളഞ്ഞുടൻ,
കഷ്ടമായ മഹാ നരകാഗ്നിയിൽ 47
ദുഷ്ടരായ പിശാചുക്കളൊക്കെയും
നഷ്ടപ്പെട്ടതിൽവീണു നശിക്കിലും. 48
ദുഷ്ടത, ഗുണദോഷ, പൈശൂന്യവും
ഒട്ടുമേ കുറവില്ലവർക്കൊന്നുമെ. 49
മുന്നമിഗ്ഗുണം സൃഷ്ടിച്ച തമ്പുരാൻ
പിന്നെ മന്നിലുണ്ടാക്കി പലതരം. 50
ആറാംനാളതിൽ മർത്ത്യരിൽ മുമ്പനെ
അറാവൃത്തായിൽ സൃഷ്ടിച്ചു തമ്പുരാൻ. 51
മണ്ണുകൊണ്ടൊരു യോഗ്യശരീരത്തെ-
യുണ്ടാക്കിയതിൽ ജീവനെ പൂകിച്ചു. 52
ബുദ്ധി ചിത്തവും പഞ്ചേന്ദ്രിയങ്ങളും
അദ്ധമമെന്നൊരു പേരും കൊടുത്തിതു. 53

പറുദീസായിലിരുത്തിയാദത്തെ
ഏറെസ്സൗഖ്യമുള്ള സ്ഥലമായതു്. 54
സ്വപ്നത്തിലവൻറയൊരു വാരിയാൽ
തമ്പുരാൻ സ്ത്രീയെ നിർമ്മിച്ചു തൽക്ഷണം. 55
ആദിനാഥനു പുത്രരിതെന്നപോൽ
ആദം ഹാവായും നരപിതാക്കളായ്. 56
തൽബുദ്ധിയും മനസ്സുമതുപോലെ
നൽകി ദേവനവർക്കു കരുണയാൽ. 57
നേരുബുദ്ധിയിൽ തോന്നിടും നേരിന്നു
വൈരസ്യമവർക്കിച്ഛയായ് വന്നിടാ. 58
ന്യായംപോൽ നടപ്പാൻ വിഷമമില്ല
മായമെന്നതു ബുദ്ധിയിൽ തോന്നിടാ. 59
ദൃഷ്ടിക്കെത്തുന്ന വസ്തുക്കളൊക്കെയും,
സൃഷ്ടമായൊരീഭൂമിയും വ്യോമവും 60
അവർക്കുപകാരത്തിനു തമ്പുരാൻ
കീഴടക്കിക്കൊടുത്തു ദയവോടെ. 61
സിംഹവ്യാഘ്രങ്ങൾ പക്ഷിനാല്ക്കാലികൾ
അങ്ങനൊക്കെ മാനുഷർക്കു നൽകിനാൻ. 62
മൃഗങ്ങൾ വിധിയായവണ്ണമുടൻ
വർഗ്ഗത്താത്സ്വർഗ്ഗനാഥനെ ശങ്കിക്കും. 63
നക്രം, ചക്രം മകരാദിമത്സ്യങ്ങൾ,
ഭക്ഷ്യകാകനിക്കുടെയുമവ്വണ്ണം. 64
വൃക്ഷങ്ങൾ പുല്ലും പുഷ്പാദിവർഗ്ഗവും
ഒക്കെയാദത്തിൻ കല്പന കേൾക്കുമേ. 65
കണ്ടതെല്ലാമനുഭവിപ്പാൻ വശം
ദണ്ഡത്തിന്നുടെ പേരുമില്ല സദാ. 66
കേടും ക്ലേശവും എന്തെന്നറിവില്ലാ,
പേടിക്കുമൊരു ശക്തിവിപ്പുവില്ലാ. 67
പൈയും ദാഹവും തീർപ്പതിനൊക്കവേ
പിഴയെന്നിയേ ഭൂമി കൊടുത്തിടും! 68
ചിന്തിച്ചതെല്ലാം സാധിച്ചുകൊള്ളുവാൻ
അന്തമില്ലാത്തൊരീശൻ ദയാപരൻ. 69

തൻപിതാവു തനയന്മാർക്കെന്നപോൽ
താൻ പ്രിയത്തോടു സൃഷ്ടിച്ചു നൽകിനാൻ. 70
പിൻപവർക്കൊരു പ്രമാണം കല്പിച്ചു
അൻപിനോടിതു കാക്കേണം പത്ഥ്യമായ്. 71
തല്പരനെന്നൊരുൾഭയമെപ്പൊഴും
ഉൾപ്പൂവിലവരോർക്കേണമെന്നിട്ടു്. 72
വൃക്ഷമൊന്നു വിലക്കി സർവ്വേശ്വരൻ,
അക്ഷിഗോചരമൊക്കെയും ദത്തമായ്. 73
ഒന്നുമാത്രമതൊരു കാകനി,
തിന്നാൽ ദോഷവും നാശവുമാമതു്. 74
എപ്പോഴുമെന്നെയോർത്തു പ്രിയത്താലെ
ഇപ്രമാണം വഴിപോലെ കാക്കേണം. 75
ഇക്കല്പനയ്ക്കൊരീഷൽ വരുത്താഞ്ഞിൽ
എല്ലാ ഭാഗ്യവുമന്തരിക്കയില്ല. 76
അവർക്കുമവർക്കുള്ള ജന്മത്തിനും
നിർവ്വിശേഷസൗഖ്യം രസിക്കാം സദാ. 77
കല്പനയ്ക്കൊരു വിഘ്നം വരുത്തിയാൽ
അപ്പോൾ ദുർഗ്ഗതിവാതിൽ തുറന്നുപോം. 78
അനർത്ഥങ്ങളനേകമുണ്ടായ് വരും
സന്തതിയും നശിക്കുമനന്തരം. 79
ഇഗ്ഗുണ ശുഭഭാഗ്യവും നാസ്തിയാം,
നിർഗ്ഗുണതാപവാരിയിൽ വീണുപോം. 80
ഇപ്പടി ഗുണദോഷഫലങ്ങളും
തൽപൂരുഷരുള്ളിൽ ചെയ്തിരുത്തിനാൻ. 81
ചൊല്ലെരിയവൻ കല്പിച്ചതുപോലെ
ഉൾപ്രസാദിച്ചുവാണിരിക്കും വിധൌ, 82
അപ്പോഴേ നരകത്തിലസുരകൾ
ഉൾപ്പൂവിലതിദ്വേഷം കലർന്നവർ 83
മുന്നം വാനതിലാത്മാക്കളായി നാം
ഉന്നതപ്രഭയോടെ വിളങ്ങുനാൾ. 84
അന്നു ദേവതിരുവുള്ളക്കേടിനാൽ
വൻനരകത്തിൽ പോന്നതിവർമൂലം. 85

മൎത്ത്യദേവനെ വന്ദിച്ചാരാധിപ്പാൻ
കീൎത്തിഹീനം നമുക്ക വിധിച്ചത്. 86
ഒത്തു സമ്മതിച്ചില്ലെന്ന കാരണാൽ
കൎത്താവു നമ്മെ ശിക്ഷിച്ചധോലോകെ 87
അന്തനാശം നമുക്ക ഭവിച്ചതു-
മിന്നരകുലത്തിന്നുടെ കാരണം. 88
എന്നതുകൊണ്ടിമാനുഷവൎഗ്ഗത്തെ
ഇന്നരകത്തിൽക്കൂടെ മുടിക്കേണം. 89
ദേവൻ നമ്മെ ശിക്ഷിച്ചതിന്നുത്തരം
ദേവസേവകരെ നശിപ്പിക്കേണം. 90
ദേവനോടും മാലാഖാവൃന്ദത്തോടും
ആവതല്ലിവരോടെ ഫലിച്ചീടു. 91
എന്നതിനെന്തുപായം നമുക്കെന്നു
വന്നരക പിശാചുക്കൾ ചിന്തിച്ചു. 92
ദേവനിഷ്ടരവരതു കാരണം
ആവതില്ല നമുക്കവരോടിപ്പോൾ 93
അവരിൽ തിരുവുള്ളം കുറയുമ്പോൾ
അവരോടു ഫലിക്കും നമുക്കഹോ 94
തിരുവുള്ളം കുറയണമെങ്കിലോ
അരുളപ്പാടവരു കടക്കേണം. 95
ദേവകല്പന ലംഘിക്കിലാരേയും
ദേവൻ ശിക്ഷിക്കുമെന്നു ഗ്രഹിച്ചല്ലോ. 96
എങ്കിലോയിവൎക്കൊരു പ്രമാണം
സകലേശ്വരൻ കല്പിച്ചിട്ടുണ്ടല്ലോ. 97
എന്നാലാവിധിലംഘനം ചെയ്യിപ്പാൻ
ചെന്നു വേല ചെയ്യീടേണം നാമിപ്പോൾ. 98
എന്നുറച്ചു പിശാചു പുറപ്പെട്ടു
അന്നു വഞ്ചകൻ തൻ വ്യാജക്രിയക്കു്. 99
തക്ക വാഹനമാക്കുണ്ടു സൎപ്പത്തെ
എക്കാലത്തും മൎത്ത്യൎക്കു രിപു സൎപ്പം 100
അറപ്പാൻ യോഗ്യൻ വിഷം പൂണ്ടവൻ,
മറഞ്ഞിഴഞ്ഞു ഭൂമിയിൽ മേവുന്നോൻ. 101

നീചൻ ഘാതകൻ ജാത്യാതിപ്രസാത്താൻ
നീചസൃഷ്ടത്തിൽ ചെന്നു ഹാവാ മുന്നിൽ. 102

ഒന്നാംപാദം സമാപ്തം.

## രണ്ടാം പാദം

—:o:—

ഹാവായോടു പിശാചു ചൊല്ലിയ വഞ്ചനയും, അവൾ അയതിനെ വിശ്വസിച്ചു കനി തിന്നതും, ഭാൎയ്യയുടെ വാക്കും സ്നേഹവും നിമിത്തം ആദവും ആ കനി തിന്നു ഇരുവരും പിഴച്ചതും, ദൈവനാദം കേട്ടു അനുതപിച്ചതും, ആ പാപം കാരണത്താൽ വന്നുകൂടിയ ചേതനാശവും അവരുടെ മനസ്സംപത്താൽ സൎവ്വേശ്വരൻ അനുഗ്രഹിച്ചു പുത്രൻ തമ്പുരാന്റെ മനുഷ്യാവതാരത്തിൽ രക്ഷ കല്പിച്ചാശ്വസിപ്പിച്ചതും, മിശിഹായുടെ അവതാരത്തെ പൂൎവ്വപിതാക്കന്മാർ പ്രാൎത്ഥിച്ചു വന്നതും.

മാനുഷരെ പിഴപ്പിച്ചുകൊള്ളുവാൻ
മാനസദാഹമോടു പിശാചവൻ, 1
തൻകരുത്തു മറച്ചിട്ടുപായമായ്
ശങ്കകൂടാതെ ഹാവായോടോതിനാൻ. 2
മങ്കമാർമണി മാണിക്യരത്നമേ,
പെൺകുലമൗലേ കേൾ മമ വാക്കു നീ 3
നല്ല കായ്കനിയും വെടിഞ്ഞിങ്ങനെ
അല്ലലായിരിപ്പാനെന്തവകാശം? 4
എന്നസുരൻ മധുരം പറഞ്ഞപ്പോൾ
ചൊന്നവനോടു നേരായ വാൎത്തകൾ. 5
കണ്ടതെല്ലാമടക്കി വാണീടുവാൻ
ദണ്ഡമെന്നിയെ കല്പിച്ചു തമ്പുരാൻ. 6

വേണ്ടുന്നതെല്ലാം സാധിച്ചുകൊള്ളുവാൻ
വേണ്ടുന്ന വരവും തന്നു ഞങ്ങൾക്ക്. 7
പിന്നെയീമരത്തിന്റെ കനിയിത്
തിന്നരുതെന്ന പ്രമാണം കല്പിച്ചു. 8
ദൈവകല്പന കാത്തുകൊണ്ടിങ്ങനെ
ദേവസേവികളായിരിക്കുന്നിതാ. 9
ഹാവായിങ്ങനെ ചൊന്നതിനുത്തരം
അവൾ സമ്മതിപ്പാനസുരേശനും. 10
വഞ്ചനയായ വൻചതിവാക്കുകൾ
നെഞ്ചകം തെളിവാനുര ചെയ്യുവൻ. 11
കണ്ട കാഴ്ചനിവുണ്ടുകൊണ്ടിങ്ങനെ
കണ്ണരായ് നിങ്ങൾ വാഴ്‌വതഴകതോ? 12
സാരമായ കനി ഭുജിച്ചിടാതെ,
സാരഹീനഫലങ്ങളും ഭക്ഷിച്ച്, 13
നേരറിയാതെ സാരരഹിതരായി,
പാരിൽ മൃഗസമാനമെന്തിങ്ങനെ. 14
എത്ര വിസ്മയമായ കനിയിത്!
ഭദ്രമാണെന്റെ വാക്കെന്നറിഞ്ഞാലും. 15
നന്മയേറ്റം വളത്തുമിതിൻകനി
തിന്മാനും രുചിയുണ്ടതിനേറ്റവും. 16
ഭാഗ്യമായ കനിയിതു തിന്നുവാൻ
യോഗ്യരോ നിങ്ങളെന്നറിഞ്ഞില്ല ഞാൻ. 17
അറ്റമില്ലിതു തിന്നാലതിൻഗുണം
കുറ്റമവക്കറിയാമെന്നതേ വേണ്ടൂ. 18
ദിവ്യമായ കനിയിതു തിന്നുകിൽ
ദേവനു സമമായ് വരും നിങ്ങളും. 19
ആയതുകൊണ്ടു ദേവൻ വിരോധിച്ചു
ആയുപായത്തട്ടിപ്പു ഗ്രഹിച്ചു ഞാൻ. 20
സ്നേഹം നിങ്ങളെയുണ്ടെന്നതുകൊണ്ടു
മഹാസാര രഹസ്യം പറഞ്ഞു ഞാൻ. 21
ചൊന്ന സാരം ഗ്രഹിച്ചിതു തിന്നുകിൽ
വന്നിടുമ്മഹാഭാഗ്യമറിഞ്ഞാലും. 22

ദുഷ്ടനിഷ്ടം പറഞ്ഞതു കേട്ടപ്പോൾ
കഷ്ടമാകുന്നിതിന്നു പിഴച്ചഹോ. 23
നഷ്ടമായെന്നറിയാതെ പിന്നെയും
ഇഷ്ടഭക്ഷ്യമായ് നൽകി ഭർത്താവിന്നും. 24
ഹാവാതങ്കൽ മനോരുചിയാകയാൽ
അവൾക്കിമ്പം വരുവതിന്നാദവും, 25
ദേവകല്പന ശങ്കിച്ചീടാതന്നു
അവൾ ചൊന്നതു സമ്മതിച്ചക്കനി 26
തിന്നവൻ പിഴപെട്ടോരനന്തരം
പിന്നെയും ദേവഭീതി ധരിച്ചില്ല. 27
ഉന്നതനായ ദേവനതുകണ്ടു
തന്നുടെ നീതിലംഘനം ചെയ്കയാൽ, 28
താതൻ,തന്നുടെ തനയരോടെന്നപോൽ
നീതിമാനഖിലേശ്വരൻ കോപിച്ചു. 29
ആദം! നീയെവിടെയെന്നരുൾചെയ്തു
നാദംകേട്ടു കലുങ്ങി പരദീസാ. 30
ആദവുമഴകേറിയ ഭാര്യയും
ഭീതിപൂണ്ടു ഭ്രമിച്ചു വിറച്ചുടൻ. 31
ദൈവമംഗലനാദങ്ങൾ കേട്ടപ്പോൾ
ദൈവികമുള്ളിൽ പ്രകടനാദവും. 32
ദൈവന്യായം കടന്നതു ചിന്തിച്ചു
ദൈവമേ പിഴച്ചെന്നവൻ തേറിനാൻ. 33
നാണമെന്തെന്നറിയാത്ത മാനുഷർ
നാണിച്ചു പത്രവസ്ത്രം ധരിച്ചുടൻ. 34
ചെയ്തു ദോഷത്തിനന്തരമപ്പോഴെ
സന്താപത്തോടനുഭവിച്ചാരവർ. 35
അന്നൊഴിഞ്ഞു പിശാചിനോടൊന്നിച്ചു
പാമ്പു ദേവാജ്ഞ ലംഘിപ്പിച്ചെന്നതാൽ. 36
നിൻ്റെ വായാൽ നീ വഞ്ചിച്ചതുകൊണ്ടു
നിൻ്റെ ദോഷം നിൻവായിൽ വിഷമെന്നും 37
പൂണ്ടു മണ്ണിലിഴഞ്ഞു വലകെന്നും,
കണ്ടവർ കൊല്ലുകെന്നും ശപിച്ചുടൻ. 38

സർവ്വനാഥനെയാദമ്മറക്കയാൽ
സർവ്വജന്തുക്കളും മറന്നാദത്തെ 39
തമ്പുരാൻ മുമ്പവർക്കു കൊടുത്തൊരു
വമ്പുകൾ വരം നീക്കി വിധിച്ചിതു്, 40
പൈയ്യും ദാഹം ക്ഷമിക്കേണമെന്നതും,
വിയർപ്പോടു പൊറുക്കണമെന്നതും, 41
വ്യാധി ദുഃഖങ്ങളാൽ വലക്കെന്നതും,
ആധിയോടു മരിക്കണമെന്നതും, 42
ഈററു സങ്കടംകൊണ്ടു പ്രസൂതിയും,
ഏററമായുള്ള ദണ്ഡസമൂഹവും, 43
മുള്ളുകൾ ഭൂമി തന്നിൽ മുളച്ചിതു്
പള്ളക്കാടു പരന്നു ധരിത്രിയിൽ. 44
സ്വൈരവാസത്തിൽ നിന്നവരെയുടൻ
ന്യായം കല്പിച്ചു തള്ളി സർവ്വേശ്വരൻ. 45
മൃഗതുല്യമവർ ചെയ്ത ദോഷത്താൽ
മൃഗവാസത്തിൽ വാഴുവാൻ യോഗ്യരായ്. 46
ഇമ്പമോടു പിഴച്ചതിന്റെ ഫലം
പിമ്പിൽ കണ്ടുതുടങ്ങി പിതാക്കന്മാർ 47
നല്ലതെന്നറിഞ്ഞീടിലും നല്ലതിൽ.
ചെല്ലുവാൻ മടി പ്രാപിച്ചു മാനസെ. 48
വ്യാപിച്ചു ഭൂവി തിന്മയെന്നുള്ളതും,
മുമ്പിൽ തിന്മയറിയാത്ത മാനുഷർ. 49
തിന്മ ചെയ്യുവർ തിന്മയിലായപ്പോൾ
നന്മ പോയതിനാൽ തപിച്ചേററവും. 50
ഉള്ള നന്മയറിഞ്ഞീടുവാൻ പണി
ഉള്ള തിന്മയറിയായ്‌വാനും പണി. 51
അശുഭത്തിലെ വിരസം കണ്ടവ–
രാശു മുങ്ങീതു ദുഃഖസമുദ്രത്തിൽ. 52
വീണുതാണതി ഭീതിമഹാധിയാൽ
കേണപജയമെണ്ണിക്കരയുന്നു. 53
ജന്മപര്യന്തം കല്പിച്ച നന്മകൾ
ദുർമ്മോഹംകൊണ്ടശേഷം കളഞ്ഞയ്യോ. 54

നല്ല കാഴ്ചനി തോന്നിയതൊട്ടുമെ
നല്ലതല്ലുള്ള ദോഷമനവധി. 55
സ്വാമിതന്നുടെ പ്രധാന കല്പന
ദുർമ്മോഹത്തിനാൽ ലംഘനം ചെയ്തു്, 56
കഷ്ടമെത്രയും സ്വർല്ലോക നാഥനെ
ദുഷ്ടരായ നാം മറന്നതെങ്ങിനെ! 57
സത്താം ദേഹവും തന്ന സ്രഷ്ടാവിനെ
എന്തുകൊണ്ടു നാം നിന്ദനം ചെയ്യല്ലോ. 58
ആപത്തെല്ലാം വരുത്തിച്ചമച്ചു നാം
താപവാരിയിൽ വീണു മുഴുകിയേ. 59
വീഴ്ചയാലടി നാശവും വന്നു നാം
താഴ്ചയേറും കുഴിയതിൽ വീണിതു്. 60
പൊയ്പോയ ഗുണം ചിന്തിച്ചു ചിന്തിച്ചു
താപത്തിന്നു മറുകര കാണാതെ 61
പേർത്തുപേർത്തു കരഞ്ഞവർ മാനസെ
ഓർത്തു ചിന്തിച്ചു പിന്നെപ്പലവിധം. 62
ശിക്ഷയായുള്ള നന്മ കളഞ്ഞു നാം
രക്ഷക്കെന്തൊരുപായം നമുക്കിനി. 63
ഇഷ്ടവാരിധി സർവ്വേശനാഥനെ
സാഷ്ടാംഗ സ്തുതിചെയ്തു സേവിക്കണം. 64
അവിടെനിന്നിനി മംഗലമേ വരൂ
അവിടെ ദയാലാഭ മാർഗ്ഗമുണ്ടാകും. 65
അററമാററ ദയാനിധി സ്വാമിയെ-
ക്കററം പോവതിന്നേറെ സേവിച്ചവർ. 66
സർവ്വേശ ഗുണസ്വരൂപ ദൈവമേ!
അവധി തവ കരുണയ്ക്കില്ലല്ലോ. 67
പാപം ചെയ്തു നാമേറെ പീഡിക്കുന്നു
താപം നീക്കുക സർവ്വ ദയാനിധേ! 68
ന്യായം കല്പിച്ച ദൈവമേ നിന്നുടെ
ന്യായം നീക്കിച്ച ഞങ്ങൾ ദുരാത്മകൾ. 69
ന്യായലംഘനം കാരണം നിന്നുടെ
ന്യായശിക്ഷ തികയ്ക്കല്ലേ നായകാ! 70

കണ്ണില്ലാതെ പിഴക്കയാൽ ഞങ്ങൾക്കു
ബന്ധമില്ലിപ്പോൾ ഭാഗ്യ പാപവിധം. 71
ബന്ധത്തിൽ നിന്റെ തിരുവുള്ളക്കേടാൽ
ബന്ധമേറ്റം നമുക്കയ്യോ ദൈവമേ! 72
ആർത്തെത്തിയുന്നോരാർത്തിയമർത്തുവാൻ
പേർത്തു നീയൊഴിഞ്ഞാരു ദയാനിധേ! 73
സർവ്വേശാ നിന്റെ കാരുണ്യശീതളം
സർവ്വത്രം പൂകി സുഖം സകലത്തിനും 74
ദേവശീതം ഞങ്ങൾക്കു കുറകയാൽ
അവധിഹീന സംഭ്രമ വേദന, 75
അയ്യോ പാപം നിരന്ത മഹാതാപമെ,
അയ്യോ ബുദ്ധിക്കന്ധത്വം ദുർഭാഗ്യമെ. 76
നിൻ തൃക്കൈബലം രക്ഷിച്ചില്ലെങ്കിലൊ
ഗതിയെന്നിയേ മുടിഞ്ഞു നാം സദാ 77
ഇപ്രകാരമനേക വിലാപമായ്
സുപീഡയൊടവരിരിക്കും വിധൌ. 78
കണ്ണുനീരും തൃക്കൺപാർത്തു നായകൻ
ത്രാണം കല്പിച്ചനുഗ്രഹിച്ചു പുനർ. 79
സ്ത്രീ, പാദത്തിനു കേടു വന്നിടാതെ
സർപ്പത്തിനുടെ തല തകർത്തിടും. 80
ആ ദോഷത്തിന്റെ നാശമേല്ക്കാതെ ക-
ണ്ടാദത്തിനുടെ ജന്മനിഭൃതയായ്. 81
കറക്കൂടാതെ നിർമ്മല കന്യകാ
സർവ്വപാലന ജനനിയായ് വരും. 82
പുത്രൻതമ്പുരാൻ നരാവതാരത്തിൽ
ധാത്രിദോഷ വിനാശമൊഴിച്ചിടും. 83
ദിവ്യവാക്കുകൾ കേട്ടോരനന്തരം
ഉൾവ്യാധി കുറഞ്ഞാശ്വസിച്ചാരവർ. 84
രക്ഷകന്തരം വരാതിരിപ്പാനായ്
ശിക്ഷയാംവണ്ണമിരുന്നു സന്തതം. 85
അവർകളുടെ കാലം കഴിഞ്ഞിട്ട്
അവജ്ഞയൊഴിക്കും പ്രകാരങ്ങൾ. 86

മുമ്പിലാദത്തോടരുളിച്ചെയ്തപോൽ
തമ്പുരാൻ പിന്നെ അബ്രാഹത്തിനോടും, 87
ദാവീദാകുന്ന പുണ്യരാജാവോടും,
അവർക്കാത്മജന്മിശിഹായായ്‌വരും 88
എന്നുള്ള ശുഭവാർത്തയറിയിച്ച്,
മാനസാശ്വമേറെ. വർദ്ധിച്ചു. 89
ലോകമാനുഷരായ മഹാജനം
ലോകനായകനെ സ്തുതിച്ചീടിനാർ. 90
ലോകൈകനാഥ! സർവ്വദയാനിധെ!
ലോകരക്ഷയ്ക്കു വന്നുകൊള്ളേണമെ. 91
മേഘം പെയ്യുന്ന മഞ്ഞതിലെങ്കിലും
ശീഘ്രം നീയും വരാത്തതിതെന്തയ്യോ. 92
ആകാശം വെടിഞ്ഞിറങ്ങും രക്ഷകാ,
ആകെ നിൻ കൃപയില്ലാതെന്തുഗതി! 93
നീക്കു താമസം പാർക്കാതെ വേദന
പോക്കിക്കൊള്ളുക വേഗമെന്നാരവർ. 94

രണ്ടാംപാദം സമാപ്തം.

---

## മൂന്നാം പാദം

ജന്മദോഷം കൂടാതെ ദേവമാതാവുത്ഭവിച്ചു പിറന്നതും താൻ പള്ളിയിൽ പാർത്തു കന്യാവ്രതവും നേർന്നുകൊണ്ടു കർത്താവിന്റെ മനുഷ്യാവതാരത്തെ എത്രയും ആശയോടുകൂടെ പ്രാർത്ഥിച്ചതും ഈ കന്യാസ്ത്രീയുടെ വിവാഹനിശ്ചയത്തിനുവേണ്ടി ദൈവനിയോഗത്താൽ യൌസേപ്പുപുണ്യവാന്റെ വടി കിളുർത്തതും അവരുടെ പുണ്യവിവാഹവും കന്യാസ്ത്രീ തന്റെ ഉത്തമ ഭർത്താവോടുകൂടെ നസറസ്സിൽ പോയതും.

പുഷ്പം മുമ്പിൽ പിന്നെയുണ്ടാകും ഫലം
വൃഷ്ടിക്കു മുമ്പിൽ മേഘമുണ്ടായ് വരും. 1
സൂര്യാഗ്രേസര പ്രത്യുഷ നക്ഷത്രം
വരുംനേരമഹസ്സടുക്കും ദ്രുതം 2
കാലത്തിന്റെ മദ്ധ്യമടുത്തപ്പോൾ
ഭൂലോകത്തിന്നു രക്ഷയുദിപ്പാനായ് 3
വെളിച്ചമേറും നക്ഷത്രമെന്നപോൽ
തെളിവൊടിങ്ങുദിച്ചു കന്യാമണി. 4
വെന്ത ഭൂമിക്കു ശീതവർഷത്തിന്നായ്
അത്യന്ത ഗുണവാറമേഘമിതു് 5
ഉത്തമഫലം പൂവിന്നുണ്ടാകുവാൻ
ചിത്താപഹര രൂപപുഷ്പമിതേ. 6
ദേവസൂര്യനുദിപ്പാനവനിയിൽ
ദേവാനുഗ്രഹ താരമുദിച്ചിതു്. 7
രാജരാജൻ ധരയെഴുന്നെള്ളുവാൻ
രാജസിംഹാസനം പണിയിച്ചിതു്. 8
രാജമുഖ്യതപത്തിന്നടുത്തൊരു
രാജധാനി പണിചെയ്തു ശോഭയിൽ. 9
സർവ്വദോഷത്താൽ വലയും മർത്ത്യരെ
സർവ്വദോഷമകറ്റി രക്ഷിച്ചീടാൻ. 10
സർവ്വേശൻ നരനാവാൻ ജനനിയായി
സർവ്വ നിർമ്മല കന്നി പിറന്നിതു്. 11
മാനുഷ കുലശ്രേഷ്ഠരത്നമിതു്,
തിന്മയറ്റ ഗുണഗണശാലിനി. 12
ദുർല്ലോകത്തിന്നപജയ കാരണം,
സ്വർല്ലോകത്തിന്നു മാന്യമാം സ്ത്രീവര; 13
കറയറ്റ നൈർമ്മല്യം ധരിച്ചവൾ,
നിറവുള്ള ധർമ്മങ്ങടെ ഭാജനം. 14
ജനിച്ചനേരം സമ്പൂർണ്ണചന്ദ്രൻപോലെ,
മനോജ്ഞപ്രഭ വീശി തുടങ്ങിയാൾ. 15
പാപത്തിന്നുടെ നിഴലും തൊട്ടില്ല
തമ്പുരാനിഷ്ട പുണ്യമെല്ലാമുണ്ട്. 16

ജന്മദോഷം നിഴൽപോലും തീണ്ടാതെ
നന്മയിൽ മുളച്ചുണ്ടായ നിർമ്മലാ 17
രൂഢാദികുദശായവളെയുടൻ
മഹാ സ്നേഹത്താലലംകരിച്ചിതു്. 18
ആത്മാവിന്നുടെ സാമർത്ഥ്യമായവ
സമ്മതിച്ചുകൊടുത്തു പ്രിയത്തോടെ. 19
മാലാഖാമാർക്കും മനുഷ്യർക്കുമുള്ള
ആത്മപുഷ്ടിയിതിനോടൊത്തുവരാ. 20
പുത്രൻതമ്പുരാൻ ജനനിയാകുവാൻ
മർത്ത്യരത്നത്തെ വരിച്ചു കൈക്കൊണ്ടു 21
ബാവാ പുത്രിയിവളെന്നതുപോലെ
സർവ്വത്തെക്കാളുമേറെ സ്നേഹിച്ചിതു. 22
മാലാകാമാരിൽ പ്രധാനികളവർ
വേലയ്ക്കു നിൽപ്പാനേറെയാഗ്രഹിച്ചു. 23
ഗബ്രിയേലിനെ തമ്പുരാൻ കല്പിച്ചു
സാന്നിധ്യമമ്മറിയത്തെ കാപ്പാനായി. 24
സർവ്വഭൂതരുമാദരിപ്പാനായ്
മറിയമെന്ന നാമധേയമിതു്. 25
ത്രിലോകത്തിലും പൂജ്യമാം നാമത്തെ
കല്പിച്ചു പേരുമിട്ടു സർവ്വേശ്വരൻ. 26
ജനിച്ചന്നേ തികഞ്ഞു ബുദ്ധിപ്രഭാ
മാനസത്തെ നടത്തും യഥോചിതം. 27
അങ്ങപേക്ഷയ്ക്കുപലാക്കിത്തു തമ്പുരാൻ
അങ്ങേക്കിഷ്ടമിതത്രെ പ്രമാണമാം 28
ബുദ്ധിധ്യാനവും ചിത്തരസങ്ങളും
പ്രധാന ഗുണമിചരിക്കും സന്തതം. 29
ഭൂലോകം പ്രതിയിചര ഒരിക്കലും
ഉള്ളിൽ പൂകാതെ വാണു തപസ്വിനി. 30
മൂന്നു വയസ്സിൻകാലം കഴിഞ്ഞപ്പോൾ
അന്നൊറശലം പള്ളിയിൽ പാർത്തവൾ. 31
പിതാക്കന്മാരെ ചിന്തിക്കാതെ സദാ
ശാസ്ത്രത്തിങ്കലുറപ്പിച്ചു മാനസം. 32

അല്പഭക്ഷണം ദേവജപം തപ-
സ്സെപ്പൊഴുമിവ വൃത്തികളയാതെ 33
ഉറക്കത്തിലും മനസ്സും ബുദ്ധിയും
ഉറക്കത്തിന്റെ സുഖമറിയാതെ 34
ദൈവമംഗലം ചിന്തിച്ചും സ്നേഹിച്ചും
ജീവിതം കഴിച്ചീടുമാറാവതു്. 35
പുണ്യവാസത്തിനു മാലാകാമാരുടെ
ശ്രേണിനിയതം കന്നിയെ സേവിക്കും. 36
ശാസ്ത്രത്തിന്നുടെ പൊരുൾ തിരിച്ചീടും
ഉത്തരലോകെ വാർത്തയറിയിക്കും. 37
ആദത്തിന്നുടെ ദോഷമൊഴിപ്പാനായ്
യൂദജന്മത്തിൽ ജനിപ്പാൻ തമ്പുരാൻ 38
കല്പിച്ച കാലമൊട്ടു തികഞ്ഞതു്
തമ്പുരാനെയീഭൂമിയിൽ കാൺമതി- 39
നുപായമത്രെ വന്നിവയെന്നതും
മുൻപിൽ നിവ്യന്മാരോടരുൾ ചെയ്യുപോൽ 40
സത്യവാർത്തകളറിയിക്കും വിധൌ
ചേതസി മോഹമുജ്വലിക്കും സദാ. 41
ശക്തിയേറിയ തീയിലനന്തരം
ഘൃതം വീഴ്ത്തിയാൽ കത്തുമതുപോലെ 42
വന്നരുളുക ദൈവമെ! താമസം
നീങ്ങുവാനനുഗ്രഹിക്ക സത്വരം 43
ഗുണമെന്നും നീയല്ലാതെയില്ലല്ലോ,
പുണ്യം കൂട്ടുവാൻ വന്നരുളേണമെ! 44
പ്രാണപ്രാണൻ നീ സർവ്വമംഗല്യമെ!
പ്രാണേശാ എന്നെ വന്നാശ്വസിപ്പിക്ക. 45
കണ്ണിന്നു വെളിവെനിക്ക നീതന്നെ
ഘൃണയാലിരുൾ പോവാനരുൾക നീ 46
പണ്ടു കാരണവർ ചെയ്തതോർക്കുമ്പോൾ
കണ്ടു നിന്നെ ഞാൻ വന്ദിച്ചുകൊള്ളുവാൻ. 47
ഭാഗ്യത്തിന്നുടെ യോഗ്യമുണ്ടാകുമോ?
അഗതിക്കു സഹായമുണ്ടാകുകിൽ. 48

അന്നിനിക്കുള്ള ദാഹവിനാശമാം
അന്ന തൽപരം ഭാഗ്യം വേണ്ടൂ ഭുവി. 49
നിയീഭൂമിയിൽ ജനിച്ചുകൊള്ളുകിൽ
പ്രിയത്താലപ്പോൾ ദാസിയമ്മസ്സു ഞാൻ 50
കൂലിവേണ്ട സമ്മാനവും ചെയ്യേണ്ട
വേലയൊക്കെയ്ക്കുമാളു ഞാൻ നിശ്ചയം. 51
നിന്നെക്കാപ്പാനും നിന്നെയെടുപ്പാനും
എന്നിലേത്തും മടിയില്ല ദൈവമേ! 52
ഉറങ്ങുന്നേരം നിന്നെ ഭയവോടെ
ഉറങ്ങാതെ ഞാൻ കാത്തുകൊണ്ടിടുവാൻ 53
ഉറക്കത്തിനു ഭംഗം വരുത്താതെ
വെറുപ്പിക്കാതിരിക്കും തൃക്കാൽക്കൽ ഞാൻ. 54
തൃക്കാൽമയത്തിൽ പരിഭവിക്കാതെ
ഭക്തിയോടു ഞാൻ മുത്തുമന്നേരം. 55
ഉയർന്നിട്ടിച്ഛയൊക്കെയും സാധിപ്പാൻ
തണുപ്പിച്ചീടും ചൂടുള്ള കാലത്തിൽ 56
ശീതം പോക്കുവാൻ കുളിർന്നിരിക്കുമ്പോൾ
ഒത്തപോൽ സദാ ഉരിക്കുന്നുണ്ടു ഞാൻ. 57
നടപ്പാൻ കുഞ്ഞുതൃക്കാലിളകുമ്പോൾ
പിടിച്ചുണ്ണിയെ നടത്തിക്കൊള്ളുവാൻ. 58
പ്രേമത്തിനുടെ ക്രീഡിതം ദൈവമേ!
എന്മനോരസമുജ്ജ്വലിക്കുന്നു് 59
കന്യകാരത്നമിങ്ങനെ ചിന്തിച്ചു
പിന്നെത്തന്നിൽ വിചാരിച്ചപേക്ഷിച്ചു. 60
ഇക്കൃമിയായ ഞാനിതു ചിന്തിച്ചാൽ
ഇക്രിയകൾക്കു യോഗ്യമിനിക്കുണ്ടോ. 61
നീയനന്തഗുണ സകലാംബുധി
നീയഖിലപ്പുള്ള സൎവ്വമുഷ്ടരൻ 62
ഒൻപതുവൃന്ദം മാലാഖമാർ നിന്റെ
മുൻപിലാദരിച്ചെപ്പോഴും നിൽക്കുന്നു. 63
ദേവാ നിന്നുടെ ശുശ്രൂഷയാസ്ഥയായ്
സേവിച്ചങ്ങവർ നിന്നു സ്തുതിക്കുന്നു. 64

മൺപാത്രം കിഴിഞ്ഞുള്ളവൾ ഞാനല്ലോ
ഇപ്രകാരം ഞാനെന്തു മോഹിക്കുന്നു. 65
കാരുണ്യത്തിൻെറ വിസ്മയത്താലെ നി
പരിപൂർണ്ണമിനിക്ക വരുത്തുക 66
സൂര്യ്യവേഷത്തെ നോക്കുന്നപോലെ
ദൂരെയെങ്കിലും കണ്ടാവു നിൻപ്രഭാ. 67
ഈവണ്ണം നിത്യമ്മാനസേ ചിന്തിച്ചു
ദൈവാനുഗ്രഹം പാർത്തിടും കന്യകാ. 68
അന്യഭാവമുണ്ടാകരുതെന്നുമേ
മാനസത്തിലുറച്ചിതു നിശ്ചയം. 69
മാംസമോഹങ്ങളേറെയറച്ചവൾ
കന്യാവ്രതം നേർന്നു സർവ്വേശസാക്ഷിണി 70
പന്തിരണ്ടു വയസ്സു തികഞ്ഞപ്പോൾ
ഭർത്താവാരിവൾക്കെന്ന വിചാരമായി 71
വിവാഹംചെയ്തു കന്യക്കു പുത്രനായ്
ദേവൻജനിപ്പാൻ കല്പിച്ച കാരണം 72
സ്ത്രീവർഗ്ഗമെല്ലാം വേൾക്കണമെന്നതു്
പൂർവ്വകല്പനയായതറിഞ്ഞാലും 73
ഈവണ്ണം നരജന്മത്തിലാരുമേ
ഭൂമിയിലുണ്ടായില്ലെന്നു നിശ്ചയം 74
രൂപസൗന്ദര്യ്യം മഹാ വിരക്തിയും
ഉപേക്ഷാപേക്ഷ സുക്രമ നീതിയും. 75
ദേവസേവയും ശാസ്ത്രവിജ്ഞാനവും
ഇവയങ്ങനെ കണ്ടവരാരുള്ളൂ. 76
ഇക്കന്യയുടെ മുഖത്തു നോക്കുമ്പോൾ
ശങ്കാചാരങ്ങൾ പറഞ്ഞുകൂടുമോ? 77
ദേവിയില്ലെന്നു ശാസ്ത്രത്തിൽ കണ്ടു നാം
ഇവൾ ദേവിയെന്നോർത്തു പോമല്ലെങ്കിൽ 78
ഇവൾക്കു തുണയാകുവാൻ യോഗ്യനെ
ദ്യോവിൽനിന്നങ്ങു വരുത്തിക്കൂടുമോ 79
പട്ടക്കാരിതിങ്ങനെയെണ്ണുമ്പോൾ
കൂടുന്നില്ല വിചാരത്തിൽ ചഞ്ചലം. 80

ദേവഭാവമന്വേഷിക്കയെന്നത്
നിര്വ്വിഷമ്യമുറച്ചുവെച്ചു തദാ. 81
ദേവധ്യാനസ്ഥലമതിലേവരും
ദേവസേവദ്ധ്യാനം ചെയ്യപേക്ഷിച്ചു. 82
ദേവൻതാനറിയിച്ചിതു വാര്ത്തകൾ
സേവകരറിഞ്ഞതൊപ്പണ്ണും കല്പിച്ചു. 83
വിവാഹം ചെയ്യാത്തുള്ള പുരുഷന്മാർ
വിവാഹത്തിനു പള്ളിയിൽ കൂടുവാൻ 84
കൈവടിയാൽ വരുവാനറിയിച്ചു
കൈവടിയുമെടുത്തുകൊണ്ടാരവർ. 85
കല്പിച്ചപോലെ വേഗം പുറപ്പെട്ടു
ശില്പമായൊക്കെ ഭൂഷണവേഷത്തിൽ 86
വന്നു പള്ളിയകം പുക്കനന്തരം
പിന്നാലെ വന്നു ധന്യൻ യവുസേപ്പും 87
ചിൽപുരുഷനു കൈവടിയില്ലാഞ്ഞു
കോപിച്ചു പട്ടക്കാരനയാളോടു 88
ദേവഭക്തൻ മനോഭീതി പൂണ്ടപ്പോൾ
കൈവടിയൊന്നു നൽകിയൊരു സഖി 89
മര്ത്ത്യരാജനാം പുണ്യവാന്റെ കൈയിൽ
ചേര്ത്ത ദണ്ഡു വരണ്ടതറിഞ്ഞാലും 90
പുണ്യശാലയിൽ കൈവടി വച്ചുടൻ
വീണു കുമ്പിട്ടപേക്ഷിച്ചു സാദ്ധ്യമായ്. 91
കന്യകായിനിക്കാകണം ഭാര്യയായ്
എന്നപേക്ഷിച്ചു ബാലരെല്ലാവരും. 92
കന്യാത്വക്ഷയം വരാതിരിപ്പാനായ്
ധന്യനാം യവുസേപ്പുമപേക്ഷിച്ചു. 93
ഒട്ടുനേരം കഴിഞ്ഞൊരനന്തരം
എടുത്തു വടി നോക്കിയനേരത്ത് 94
ആശ്ചര്യമൊരു ശുഷ്കമായ വടി
പച്ചവെച്ചു കിളിര്ത്തു ചിത്രമഹോ. 95
ശാഖാപത്രവും പുഷ്പഫലങ്ങളും
ശാഖാതന്മേലിറങ്ങിതു മോഹായും. 96

ദണ്ഡല്ലാവരും നോക്കിയ നേരത്ത്
പുണ്യനാം യൗസേപ്പെന്നറിഞ്ഞുടൻ 97
ദാവീദിന്നുടെ രാജജന്മമുള്ള
സുവിനീതൻ യൗസേപ്പു കന്യയെ 98
അക്കാലം യൂദരുടെ മര്യാദയ്ക്കു
തക്കപോലെ വിവാഹവും ചെയ്തുടൻ. 99
ഭാര്യസുവ്രതം നേർന്നതു കേട്ടപ്പോൾ
വീഴ്ച്ചവാൻ യൗസേപ്പു തെളിഞ്ഞുടൻ. 100
ധർമ്മത്തിന്നു സഹായമുണ്ടായെന്നു
ബ്രഹ്മചാരിപ്രധാനി സ്തുതി ചെയ്തു 101
ഭാര്യയ്ക്കുള്ള മുഖപ്രഭ നോക്കുമ്പോൾ
സൂര്യൻപോലെ തെളിഞ്ഞുവിളങ്ങുന്നു. 102
പുണ്യഭാവമുദിച്ചു ശോഭിക്കുന്നു,
ഗുണത്തിന്നു ചെലുത്തീടും മാനസം. 103
ആയതുകൊണ്ടു യൗസേപ്പു ഭാഗ്യവാൻ
ഭാര്യയും കൊണ്ടുപോയി നസറസിൽ. 104

മൂന്നാംപാദം സമാപ്തം.

---

## നാലാം പാദം

മാതാവും തന്റെ ഭർത്താവുംകൂടി എത്രയും ഉന്നതപുണ്യവ്യാപാരത്തോടുകൂടെ നസ്രസ്സിൽ പാർത്തുവരുമ്പോൾ ഗബ്രിയേൽ മാലാഖാ മാതാവിനോടു മംഗലവാർത്ത ചൊന്നതും, ഉദരത്തിൽ പുത്രൻതമ്പുരാൻ അവതരിച്ചതും ഇരുവരുംകൂടെ ഗ്ലീലായിൽ പോയതും, മാതാവിന്റെ സ്വസ്തികേട്ടപ്പോൾ ഏലീശ്വായിൽ റൂഹാദക്കുദശാ നിറഞ്ഞു മാതാവിനെ സ്തുതിച്ചതും മാതാവ് കർത്താവിനെ പുകഴ്ത്തി പറഞ്ഞ വാക്യം ചൊല്ലിയതും, പിന്നെയും തിരികെ ഇരുവരും നസ്രസിൽ വന്നു പാർക്കു

ബോൾ ഭാൎയ്യയുടെ ഗർഭത്തിൻ രഹസ്യമറിയാതെ യൌസേപ്പുപുണ്യവാനുണ്ടായ ദുഃഖം മാലാകാ കാണപ്പെട്ടു തീൎത്തതും ദേവമാതാവു് തന്റെ പുത്രന്റെ ദൎശനം ഏററവും ആഗ്രഹിച്ചുവന്നതും.

ഉമ്മകന്യക നസ്രേസിൽ പോയപ്പോൾ
നന്മകളും ഗുണവൃത്തി തപസ്സിന്നും 1
തുമ്പമേതും വരുത്താതെ നിഷ്ഠയായ്,
മുൻപിൽ പള്ളിയിൽ പാൎത്തിരിക്കുംവണ്ണം 2
സ്വാമിതന്നുടെയിഷ്ടമതുപോലെ
ശ്രമിച്ചു പുണ്യഭൎത്താവും താനുമായ് 3
ഏകമാനസരായ് പുണ്യകാൎയ്യത്തിന്നു
സങ്കല്പിച്ചു പുറപ്പെട്ടു സന്തതം. 4
ഒട്ടൊഴിയാതെ ധൎമ്മഗുണത്തിന്നും
കൂടെ ക്ലേശിച്ചു വിഘ്നം വന്നീടാതെ 5
അവർകളുടെ മംഗലവൃത്തിയെ
നാവിനാലുരഞ്ഞൊപ്പിച്ചുകൂടുമോ? 6
യൌസേപ്പു ഗുണപൂൎണ്ണനതിയെങ്കിൽ
ആ സ്ത്രീരത്നമപ്പൊളിയോടുപമിക്കാം. 7
അയാൾ മുഖ്യതകൊണ്ടദ്രിയെങ്കിലോ
അയ്യമ്മാമലമുകളെന്നു നൂനം 8
മാണിക്യംകൊണ്ടയാൾ പൊന്നെന്നാകിലോ
മണിനായകക്കല്ലായുമ്മാതന്നെ 9
ഭൂതലത്തിലും സ്വൎഗ്ഗവനത്തിലും
ആ സ്ത്രീരത്നത്തോടൊപ്പമില്ലാരുമേ 10
സൃഷ്ടിചെയ്യു കൎത്താവിന്റെ മുഖ്യത
സൃഷ്ടിമുഖ്യമിതെന്നു സ്തുതിക്കുന്നു. 11
സ്വന്നിധികളാൽ വ്യാപ്തമംഗലംകൂടും
തമ്പുരാന്റെയിരിപ്പിന്നു പാത്രമായ് 12
എന്നു തോന്നിയ സമയം തമ്പുരാൻ
തന്നുടെ മനിഷ്പാദത്തെയയച്ചിട്ടു്. 13
കന്യകയുടെ സമ്മതം കേളിട്ടു
കന്യകക്കു സുതനാകുവാൻ തമ്പുരാൻ 14

ദൂതൃത്തിന്നുടെ യോഗ്യമാകും യഥാ
ഭൂതരിൽ ബഹുമാന്യനെ കല്പിച്ചു. 15
രാത്രി പാതി ചെന്നെത്തിയ നേരത്തു
ഉത്തമധ്യാനയുക്തയുമായുമായ് 16
രഹസ്യനമസ്കാരം ചെയ്യുന്നപ്പോൾ
മഹാ ഭക്തനാം ഗബ്രിയേൽ മാലാഖാ 17
സ്വനാഥയിതെന്നെത്രയും ഭക്തിയാൽ
ചെന്നു വന്ദിച്ചു കുമ്പിട്ടണത്തിനാൻ. 18
"സത്വം നിന്നിൽ സർവ്വേശ തിരുവുള്ളം
ഉത്തമാം ഗുണംകൊണ്ടു നിറഞ്ഞോളേ, 19
നിന്നോടുകൂടെ നാഥനാം തമ്പുരാൻ
നീ വധുക്കളിലാശീർവ്വാദപ്പെട്ടു." 20
ഇത്യാദി വാക്കു കേട്ടുടൻ കന്യകാ
അത്യന്തം പരിഭ്രമിച്ചു ശങ്കിച്ചു. 21
സ്തുതിരൂപമാം വാക്കിതെന്തിങ്ങനെ
ചിന്തിച്ചു മഹാ വികാരം പൂണ്ടുടൻ 22
മാനസത്തിലെ ശങ്ക കാണംവിധൌ
വന്ന ദൂതനുണർത്തിച്ചുതന്നേരം. 23
"ചിന്ത നീക്കിൻ മറിയം, പേടി വേണ്ട
തമ്പുരാന്റെ പ്രസാദം നിനക്കുണ്ടു് 24
നിനക്കുദരേ ഗർഭമുണ്ടായ്‌വരും
സൂനുവെ പ്രസവിക്കുമനന്തരം 25
"അവനെയീശോ പേർ നീ വിളിക്കേണം
ഭുവനങ്ങളിൽ വലിയവനാകും 26
"ഏകതപ്പെട്ടവനു പുത്രനിവൻ
"സകലേശനനന്ത ദയാപരൻ. 27
"ജനകനാകും ദാവീദുരാജന്റെ
തനയനീയാൾ വാഴും സിംഹാസനേ 28
അന്നേരമരുളിച്ചെയ്തു കന്യക
എങ്ങനെ ഭവിച്ചീടുമിതൊക്കെയോ? 29
പുരുഷസംഗമറിയുന്നില്ല ഞാൻ
നരസംമോഹ വ്യത്യാസമില്ലമേ. 30

നിർമ്മലനായ സർവ്വേശസാക്ഷിണി
നിർമ്മല കന്യാവ്രതവും നേർന്നു ഞാൻ. 31
ഉത്തരമുണർത്തിച്ചിതു മാലാഖാ
സത്യമായ് വചനങ്ങൾ പിന്നെയും 32
"റൂഹാദക്കുദശായിറങ്ങും നിന്നിൽ
സിംഹാസനമതാൽക്കു നീയാകുമേ, 33
പൃച്ഛോത്തമാം വിസ്മയവൃത്തിയാൽ
നിൻവയറ്റിൽ ജനിച്ചീടും സുപ്രജ 34
കന്യാത്വത്തിനു ക്ഷയമുണ്ടാകാതെ
കന്യകേ! ദേവമാതാവാകും നീയെ 35
ആലാഹാ പുത്രൻ നിന്മകനായ്‌വരും
അലസി നരകയാളൊഴിച്ചീടും 36
എന്നതന്നെയുമല്ല വിശേഷിച്ചും
നിന്റെയിളയമ്മയാമേലീശ്വാ 37
വൃദ്ധയാം പുക്കിരിക്കുന്നിവല്ലോ?
വാർദ്ധക്യത്തിങ്കൽ ഗർഭം ധരിച്ചിട്ടു 38
മാസമാറായി മച്ചിപോലെങ്കിലും
അസാദ്ധ്യകാര്യം സർവ്വേശനില്ലല്ലോ, 39
മാലാഖായതുണർത്തിച്ചതു നേരം
കാലം വൈകാതെ കന്യ ഉത്തരം ചെയ്തു. 40
ദേവന്റെ ദാസിയാകുന്നു ഞാനിതാ!
ദേവനിഷ്ടംപോലെയെനിക്കാകട്ടെ" 41
അൻപോടിങ്ങനെ കന്യക ചൊന്നപ്പോൾ
തമ്പുരാൻ റൂഹാക്കന്യാമണിയുടെ 42
ഉദരത്തിലതിശുദ്ധ ചോരയാൽ
സുദേഹം നിർമ്മിച്ചുണ്ടാക്കി സത്വരം 43
സൽബോധം നിറഞ്ഞൊരാത്മാവിനെ
സർവ്വേശൻ നിർമ്മിച്ചാദേഹം പൂകിച്ചു 44
പുത്രൻതമ്പുരാൻ കന്യാമണിയുടെ
പുത്രനായിമെയ്യെടുത്തു മനുഷ്യമാ 45
ആത്മാവുമേദേഹമായുസാൽ ബന്ധിച്ചു
ആത്മനാഥനമിങ്ങനെ മർത്യനായ് 46

പുത്രൻതമ്പുരാൻ രണ്ടുമെടുത്തിട്ടു
പുത്രരായ നരരെ രക്ഷിപ്പാൻ 47
ദേവമർത്ത്യസ്വഭാവമെടുത്തിട്ടു
ദേവമാനുഷനായിവളിങ്ങനെ 48
സ്വദയംവോടില്ലയെക്കാൺമാനായ്
സ്വദേവമാതൃകന്യക യാത്രയായ് 49
ശ്രീലാപ്പർവ്വതം കടന്നെഴുന്നെള്ളി
ശ്രീലാപാന്തയിൽ സ്കറിയാഗ്രഹംപുക്കു 50
അമ്മകന്നി, ഇളയമ്മെക്കണ്ടുടൻ
"ശ്ലോമ്മ"ചൊല്ലിയണഞ്ഞു തഴുകിനാൾ 51
സ്വതപംചൊന്നതു കേട്ടൊരേലീശുവാ
സന്തോഷാൽ പരിപൂർണ്ണത പ്രാപിച്ചു 52
റൂഹാദക്കുദശായുമതുനേരം
രഹസ്യവിധമെല്ലാമറിയിച്ചു 53
സത്യമേലീശവാ ഗർഭത്തിലെ പ്രജാ
അത്യന്തം തെളിഞ്ഞോടിച്ചാടിക്കൊണ്ടു് 54
കന്നിതന്നുദരത്തിലെ നാഥനെ
വന്ദിച്ചേലീശവാതൻ പ്രജ കമ്പിട്ടു 55
ഈശോനാഥനാം കന്യൂദരഫലം
ആശീർവ്വാദംകൊടുത്തു യോഹന്നാനെ. 56
ശുദ്ധമാക്കിയുദരത്തിൽവച്ചു താൻ
സ്നിഗ്ദ്ധഭൃത്യനെ സർവ്വദയാപരൻ 57
അന്നേരം കന്നിതന്നെയേലീശുവാ
വന്ദിച്ചാനന്ദത്തോടവൾ ചൊല്ലിയാൾ 58
"നീ വധുക്കളിലാശീർവ്വാദപ്പെട്ടു
നിൻവയററിലെ പ്രജയ്ക്കാശീർവ്വാദം 59
എന്റെ നാഥനമ്മാതാവായുള്ളവൾ
എന്നെക്കാൺമതിനായെഴുന്നെള്ളുവാൻ 60
എനിക്കു യോഗ്യമുണ്ടായതെങ്ങിനെ?
നിനക്കുള്ള പ്രിയമെന്നതേ വേണ്ടൂ 61
നിന്നോടു ദേവൻ കല്പിച്ചവയെല്ലാം
നിന്നിലിന്നു തികഞ്ഞിടും നിർണ്ണയം. 62

വിശ്വസിച്ച നിനക്കു ഭാഗ്യമഹോ
നിശ്വാസം നരജാതിക്കപോക്കി നീ 63
നിൻനാമമെന്റെ കുന്നത്തിലെല്ലൊണ്ടുടൻ
എന്നുള്ളിൽ പ്രജ പാടി സന്തോഷിച്ചു." 64
അന്നേരം ദേവമാതാവരുൾച്ചെയ്തു:—
എന്നുടെ ജീവൻ ദേവം സ്തുതിക്കുന്നു. 65
എന്നുടെയാത്മം സത്യ സർവ്വേശനിൽ
ആനന്ദം ധരിച്ചേറെ സ്തുതിക്കുന്നു. 66
തനിക്കുള്ള ദാസിയുടെ താഴ്മയെ
അനുഗ്രഹമായ് തൃക്കൺപാർത്തമൂലം 67
എന്നതുകൊണ്ടു ഭാഗ്യമിനിക്കെന്നു
ജന്മംതോറും പറയുമെല്ലാവരും 68
മുഷ്കരനാണോ സല്ക്കരിച്ചേറ്റവും
ശ്രേഷ്ഠതമങ്ങെ നാമമതുകൊണ്ടു 69
നിർമ്മലൻതന്നെ പേടിയുള്ളോർകളെ
ജന്മന്തോറുമങ്ങേക്കുണ്ടനുഗ്രഹം 70
തൻതൃക്കൈ ബലമങ്ങിന്നെടുത്തുടൻ
ചിതറിച്ചഹങ്കാരമുള്ളോർകളെ 71
മുഷ്കരന്മാരെത്താഴ്ത്തി, താണോർകളെ
സല്ക്കരിച്ചുണ്ടുയർത്തി സർവ്വേശ്വരൻ 72
ക്ഷുത്തുള്ളോർകൾക്കു സംപൂർണ്ണം നൽകി താൻ
വിത്തമുള്ളോരെ ശൂന്യരായും വിട്ടു 73
മുൻപിറവാളരോടരുൾ ചെയ്തപോൽ,
തമ്പുരാൻ തന്റെ വിശ്വാസഭക്തനാം 74
താതനാമബ്രാഹത്തിനും തന്റെ
സന്തതിക്കുടമ്പോക്കും മനോഗുണം 75
ദാഹിച്ച തൻ ദയാവിനെയോർത്തൊരു
ദാസനാമിസ്രായേലെപ്പാലിപ്പാൻ 76
അന്തമില്ലാത്ത തന്റെ ദയവിനാൽ
സന്തതിയായി വന്നു ജനിച്ചു താൻ. 77
ഇസ്തുതിചൊല്ലിയേറ്റം തെളിഞ്ഞമ്മ
സത്വരമിളയമ്മയോടൊന്നിച്ചു. 78

പലനാൾകൂടി പാത്താളവിടത്തിൽ
ഫലമേറ്റമതിനാലുണ്ടായത്തു് 79
സൂര്യനാലിതുൾ നീങ്ങിത്തെളിഞ്ഞുപോം.
തീയടുക്കയാൽ ശീതമകന്നുപോം 80
എന്നതുപോലെ ജന്മദോഷത്തിരുൾ
നീങ്ങി സൂര്യനാലുമ്മായുദരസ്ഥൻ 81
യോഹന്നാനിൽ നിറച്ചിതു മോഹായും,
സ്നേഹമാതാസുതനുടെ ശക്തിയാൽ 82
ആ വീട്ടിലുള്ള ശീതളം നീക്കീട്ടു
ദേവപ്രിയപ്രകാശമുറപ്പിച്ചു 83
സാന്നിധിയവിടത്തിരിക്കുമ്പോൾ
എന്നാലാവീട്ടിൽ ദാരിദ്ര്യമുണ്ടാമോ 84
മൂന്നു മാസമവിടെയിരുന്നിട്ടു
കന്ന്യസാലയം പ്രതിയെഴുന്നള്ളി 85
അർക്കൻ മേഘത്തിൽ പുക്കിരിക്കും വിധൌ
പ്രകാശമതിന്നുണ്ടാകമെന്നാപോൽ; 86
സൂര്യൻപോലെ മനോഹര ശോഭയും
ഭാരംകൂടാതൊരുദരവൃദ്ധിയും 87
ഉമ്മാ തന്നിലീ ലക്ഷണമുണ്ടായി
ക്രമത്താലെ പ്രജ വളന്നിങ്ങനെ 88
ഭാര്യ തന്നുടെ ലക്ഷണം കണ്ടിട്ടു
ഭത്താവിന്നുള്ളിലുണ്ടായി ചഞ്ചലം 89
വൃത്തിദോഷം വിചാരിപ്പതിനൊന്നും
ഹേതു കണ്ടില്ല പുണ്യമേ കണ്ടുള്ളു. 90
എന്തവകാശമിങ്ങിനെ കണ്ടതു്
ചിന്തയാലതിനന്തവും കണ്ടില്ല. 91
നിമ്മലവ്രതം ഞാനുമെൻ ഭാര്യയും
ധമ്മദോഷമോ! എന്തിതു ദൈവമെ- 92
ഗങ്മെന്നതു നിശ്ചയമെങ്കിലൊ
കീർത്തിഹാനിയെ വരുത്തികൊള്ളാതെ 93
ഭാര്യതന്നെ ഉപേക്ഷിക്കേണമെന്നു്
ധൈര്യമുള്ളിലുറച്ചിതു താപസൻ. 94

പുണ്യവാന്റെ മനസ്സിലെ വേദന
തണുപ്പിപ്പാൻ ദയാപരൻ കല്പിച്ചു 95
മാലാഖായുമനോരമയാളോടു
കാലംവൈകാതെ ചൊല്ലി സുവാർത്തകൾ 96
"സംശയമില്ല പത്നിയെ ശങ്കിപ്പാൻ
മംഗല ഭാര്യയെപ്പാലിക്ക സാദരം. 97
ഗർഭം സർവ്വേശ റൂഹായാലെന്നറി
നീ ഭയം നീക്കി സന്തോഷിച്ചീടുക. 98
പുത്രനെപ്പെറും നിർമ്മല കന്യക
സുതനെ 'ഈശോ' പേർ നീ വിളിക്കേണം 99
ദോഷത്താലുള്ള കേടുകൾ തീർത്തിട്ടും
രക്ഷിക്കുമിയാൾ തനിക്കുള്ളോർകളെ." 100
ദിവ്യവാക്കുകൾ കേട്ടോരനന്തരം
ഉൾവ്യാധിയൊഴിഞ്ഞാനന്ദിച്ചന്നയാൾ 101
വന്നു ഭാര്യയെക്കമ്പിട്ടു പുണ്യവാൻ
തനിക്കുണ്ടായ ശങ്കയും കേൾപ്പിച്ചു 102
ദേവമാതാവോടുള്ളഴിവോടു താൻ
സേവിച്ചെന്റെ പിഴ നീ പൊറുക്കേണം 103
ഉള്ളിലാധിയൊഴിഞ്ഞവനെ തന്നുടെ
ഉള്ളിലുള്ള സന്തോഷവും കേൾപ്പിച്ചു 104
പുണ്യവാളൻ പറഞ്ഞതു കേട്ടപ്പോൾ
പുണ്യവാരിധി കന്യയരുൾചെയ്തു- 105
"ഭർത്താവിനുള്ള രീതിയറിഞ്ഞു ഞാൻ
ചിന്തയും കണ്ടു ഭാവവികാരത്താൽ 106
ദേവനാലുള്ള ഗർഭമിതെങ്കിലൊ
ദേവൻ താനറിയിച്ചീടും നിശ്ചയം 107
എന്നോർച്ചു ഞാൻ പാർത്തിരിക്കും വിധൌ
തീർന്നു സംശയം ഒക്കെ കരുണയാൽ" 108
എന്നമ്മ ചൊല്ലി കാരുണ്യാംബുധിയിൽ
മാന്യനാം പതിയോടരുളിച്ചെയ്തു. 109
അന്നുതൊട്ടിയാളെത്രയും ഭക്തിയാൽ
കന്യകാരത്നത്തെപ്പരിപാലിച്ചു. 110

സൂതിമാസമടുക്കുന്തോറുമമ്മാ
ചിന്താപേക്ഷകളേറെ വൎദ്ധിപ്പിച്ചു 111
ഒളിച്ചീടേണ്ട മൽപ്രിയ ദൈവമെ!
വെളിച്ചത്തുടൻ വന്നരുളിടുക! 112
എണ്ണുമ്മാസം ദിനംപ്രതി നാഴിക,
കണ്ണിൽക്കാണ്മാനുഴറുന്ന മാനസം 113
കാൽക്ഷണം മഹാ യുഗമെന്നു തോന്നും
കാൽക്ഷണമല്ലവില്ലാതപേക്ഷയും 114
സ്വസാദ്ധ്യത്തോടമ്മാ പാൎത്തിരിക്കുമ്പോൾ
പ്രസവത്തിന്നു കാലമടുത്തിതു്. 115

നാലാംപാദം സമാപ്തം.




## അഞ്ചാം പാദം

ദേവമാതാവും തന്റെ ഉത്തമ ഭൎത്താവുംകൂടെ ബത്‌ലഹേമിൽ കേസറിന്റെ കല്പനയനുസരിച്ചു പോയതും അവിടെ പാൎപ്പാൻ സ്ഥലം കിട്ടാതെ ഒരു തൊഴുത്തിൽ പാൎത്തതും അതിൽ ദൈവപുത്രൻ പിറന്നതും, മാലാഖമാർ തന്നെ പാടി സ്തുതിച്ചതും, മാലാഖായുടെ അറിയിപ്പാൽ ഇടയന്മാരു വന്നു തന്നെ കുമ്പിട്ടു സ്തുതിച്ചതും എട്ടാന്നാൾ ഛേദനാചാരം കഴിച്ചു്, ഈശോയെന്ന തിരുനാമമിട്ടതും പുത്തൻ നക്ഷത്രം കാരണത്താൽ മൂന്നു രാജാക്കൾ വന്നു പൊന്നും മൂരുളും കുന്തുരുക്കവും കാഴ്ചവെച്ചു കുമ്പിട്ടതും നാല്പതാം നാൾ ഉണ്ണിയെ പള്ളിയിൽ കാഴ്ചവെച്ചതും ശെമഓൻ എന്ന വൃദ്ധനും അന്നാ എന്ന പുണ്യസ്ത്രീയും കൎത്താവിനെ സ്തുതിച്ചതും, ശെമഓൻ മാതാവിനു വരുവാനിരുന്ന വ്യാകുലവും മറ്റും അറിയിച്ചതും തിരുക്കുടുംബം മെസ്രേനിൽ

ഒളിച്ചോടിപ്പോയതും ഹെറോദേസ് കുഞ്ഞിപ്പൈതങ്ങളെ കൊല്ലിച്ചതും മെസ്രേനിൽനിന്നു തിരികെ വന്നതും പന്ത്രണ്ടു തിരുവയസ്സിൽ കർത്താവു തന്റെ മാതാപിതാക്കളെ വിട്ടുമറഞ്ഞതും വീണ്ടും മാതാവിനും തന്റെ വളർത്തുപിതാവിനും കീഴ്വഴങ്ങി പാർത്തതും:-

വൻപനഗുസ്തോസ് കേസർ മഹാരാജൻ
കല്പിച്ചു തന്റെ ലോകരെയെണ്ണുവാൻ 1
നൂതനം തൽക്കാണവും വാങ്ങിച്ച്
സാധനത്തിലെഴുതേണം ലോകരെ 2
ജന്മമാം നഗരിയിൽ കൂട്ടുവാൻ
തന്മഹീപതി കല്പിച്ചറിയിച്ചു 3
ദാവീദു രാജപുത്രൻ യൗസേപ്പും
ദേവമാതാവും ദാവീദു ഗോത്രികൾ 4
താതൻ രാജാവു ദാവീദു വാണതു്.
ബെത്ലഹം തന്നിലെന്നതു കാരണം 5
പോകേണമവർ ബെത്ലഹം ചന്തയിൽ
സകലേശവിധിയുമതുപോലെ 6
ഉമ്മായും യൗസേപ്പുമെഴുന്നള്ളി;
ജന്മഭൂമിയവർക്കതറിഞ്ഞാലും, 7
ബെത്ലഹംപുക്ക രാജവിധിപോലെ
ബെത്ലഹേം ചന്തയാകെ നടന്നവർ 8
ഇരിപ്പാനൊരു വീടു തിരഞ്ഞാറെ
ആരും കൈക്കൊണ്ടില്ല നരമുഖ്യരെ 9
ദുഷ്ടരന്മാർക്കു നൽകി ഭവനങ്ങൾ
സല്ക്കരിച്ചു കൊടുക്കുന്നെല്ലാവരും, 10
ഇവരെത്രയും നിർദ്ധനരാകയാൽ
ആവാസത്തിനു സ്ഥലമില്ലാഞ്ഞാറെ 11
ശ്രേഷ്ഠനാഥയും നിയോഗയോഗത്താൽ,
ഗോഷ്ഠാനത്തിലിറങ്ങി പാർത്താരവർ 12
പില്ലഞ്ചവിംശതി ഞായർ വാസരെ
സ്വാപ്നം ഭൂമിയിൽ വ്യാപിച്ച കാലത്തിൽ 13

തിന്മയാലുള്ള താപങ്ങൾ നീക്കുവാൻ
ഭൂമികാനനങ്ങൾക്കിന്നുള്ള കാരണം 14
ഉത്തമധ്യാനം പൂണ്ടൊരു കന്യക
പുത്രദർശനമേകം ജാഗരിച്ചപ്പോൾ 15
രാത്രിപാതി കഴിഞ്ഞൊരനന്തരം
ചിത്രമെത്രയും നീങ്ങിയിരുട്ടുകൾ. 16
മനോജ്ഞനൊരു സ്വപ്നോപമാനനായ്
കന്നിപുത്രൻ ഭൂപാലൻ പിറന്നിതു് 17
കന്യാത്വക്ഷയം വരാതെ നിർമ്മലാ
ഊനംകൂടാതെ പെററു സവിസ്മയം 18
കുപ്പിക്കു ഛേദംവരാതെയാദിത്യൻ
കുപ്പിതന്നിൽ കടക്കുമതുപോലെ 19
ഉദരത്തിനു ഛേദം വരുത്താതെ
മേദിനിയിലിറങ്ങി സല്പ്രഭ 20
സൂതിദുഃഖങ്ങളുമമ്മയറിയാതെ
പുത്രനെ പുരോഭാഗത്തിൽക്കണ്ടുടൻ 21
ഉള്ളകത്തു കൊള്ളാത്തുള്ള സന്തോഷാൽ
പിള്ളതന്നെയെടുത്തമ്മ ഭക്തിയാൽ 22
ആദരിച്ചു തൃക്കാൽമുത്തി ബാലന്റെ
സ്നേഹസാധനം മാനസേ പൂരിച്ചു 23
ദേവമർത്ത്യനായ് വന്നു പിറന്നോരു
ദേവബാലനെ മാതൃകൈകൊണ്ടാടിനാൾ. 24
ആടുകൾക്കിടയരുടെ സഞ്ചയം
ആടുകൾ മേച്ചിരുന്ന സമയത്തിൽ 25
ആ ജനം മഹാ ശോഭ കണ്ടക്ഷണം
രജനിയിലീ വെളിവെന്തിങ്ങനെ? 26
പകച്ചു മഹാ പേടിയും പൂണ്ടിവർ
ആകാശത്തിലെ വികാര കാരണം 27
മാലാഖാരുമിറങ്ങിയവരോട്
"കാലം വൈകാതെ സംഭ്രമം നീക്കുവിൻ– 28
ഭീതിക്കിപ്പോളവകാശമില്ലല്ലോ
സന്തോഷത്തിന്റെ കാലമിതായതു്" 29

അത്യന്തോത്സാഹം പൂണ്ടുകൊണ്ടോടുവിൻ
സത്യദേവനും വന്നു പിറന്നിതാ! 30
രക്ഷിതാവു നിങ്ങൾക്കു ജനിച്ചുതാൻ
അക്ഷിഗോചരനായിട്ടുമല്ലുള്ള 31
ദാവീദിന്റെ നഗരേ ചെല്ലുവിൻ
ഞാൻ പറഞ്ഞപോലുണ്ണിയേക്കണ്ടീടും 32
അസറോറെന്ന ശീലയും ചുറ്റിച്ച്
അസമേശനെ ഗോഷ്ഠാനം തന്നിലെ 33
തൃണത്തിന്മേൽ കിടക്കുന്ന നാഥനെ
കാണുവിൻ നിങ്ങൾ ത്രിലോകേശനല്ലാൽ 34
ഈവണ്ണം ചൊല്ലിക്കൂടിയ തൽക്ഷണം
ദിവ്യന്മാർ വന്നുകൂടി സംഖ്യവിനാ 35
“ഉന്നതത്തിലിരിക്കുന്ന ദേവനു
നിരന്തരസ്തുതി സർവ്വലോകത്തിനും 36
സുമനസ്സുള്ള ഭൂമി ജനത്തിനും
അമേയാനുകൂലമുണ്ടായിടുക.” 37
ഇത്യാദി ബഹു സുന്ദരഭാഷയിൽ
സത്യദേവാവിൻ ദൂതന്മാർ പാടിനാർ 38
അന്തോനദേവപാദവും വന്ദിച്ചു
സന്തോഷിച്ചു നമനം ചെയ്താരവർ 39
ഇടയന്മാരും നേരം കളയാതെ,
ഓടിച്ചെന്നവരുണ്ണിയെക്കണ്ടുടൻ 40
മുട്ടുംകുത്തി വന്ദിച്ചു തിരുമേനി
സാഷ്ടാംഗ നമസ്കാരവും ചെയ്തുടൻ!– 41
“ഇടയർ ഞങ്ങളെന്നു വരികിലും,
ആടുകൾ നിനക്കഖിലപാലക! 42
ആടുകൾ ഞങ്ങൾ രക്ഷിക്കുമെന്നപോൽ
ഇടയൻ നീയേ ഞങ്ങളെ പാലിക്ക. 43
കുണ്ണിനിവിടെ ദുർബലനെങ്കിലും
ഉണ്ണി നീതന്നെ സർവ്വേശനല്ലയോ! 44
ദീനനെന്നു തോന്നീടിലും മംഗലം
അനന്തം നിനക്കെന്നു വിശ്വാസമായ് 45

നിൻമുമ്പിലൊന്നുണത്തിച്ചുകൊള്ളുവാൻ
സാമത്ഥ്യം ഞങ്ങൾക്കില്ലെന്നറിഞ്ഞു നീ 46
ഉപേക്ഷിക്കാതെ കൈകൊണ്ടു ഞങ്ങളെ
നീ പാലിക്കേണം സവ്വ്ദയാനിധേ!'' 47
ഇത്ഥം ചൊല്ലി സ്തുതിച്ചു തൃക്കാൽ മുത്തി
സന്തോഷത്തോടു പോയാരവർകളും 48
എട്ടാന്നാൾ തികഞ്ഞന്നവർകിത്തും
ഇട്ടു നാമവു"മീശോ" വിളിച്ചിട്ടു. 49
അന്നു മുമ്പിൽ ഭൂമിയുടെ രക്ഷയ്ക്കു
തൻതിരുമേനി ചിന്തി തിരുരക്തം 50
''ഈശോ നാമാത്ഥം രക്ഷകനെന്നും
നിശ്ചയിച്ചുവരുത്തി പരമാത്ഥം. 51
ഈ നാമത്തിനാലാണു മുമ്പിൽ ഭയം
മാനസേപൂണ്ടു ദുഗ്ഗതിവാസികൾ 52
ഇതിനാലപരലോക പുണ്യജനം
അത്യന്തസുഖംപ്രാപിച്ചു നിശ്ചയം 53
സവ്വ്നാഥനെ ഭൂമിക്കു കാട്ടുവാൻ
പൂവ്വദൃഷ്ടശോഭാഞ്ചിതനക്ഷത്രം 54
കിഴക്കിൽനിന്നുദിച്ചു പുറപ്പെട്ടു
കീഴില്ലാണ്ടാത്ത താരകരശ്മിയാൽ 55
മൂന്നു ലോകേശ രാജപ്രസൂതിയെ
മൂന്നു രാജാക്കൾ ബോധിച്ചാരന്നേരം 56
സവ്വ്പാലപ്രജയെന്നു ബോധിച്ചു
കീഴ്വഴങ്ങേണമെന്ന ന്യായവശാൽ 57
ഗാംഗേയം, കുന്തുരുക്കവും, മുതളും,
വേഗം കാഴ്ച്ചയുംകൊണ്ടു പുറപ്പെട്ടു 58
നക്ഷത്രം വഴികാട്ടിയ ശോഭയാൽ
സൂക്ഷത്തോടു നടന്നു രാജാക്കന്മാർ 59
പ്രാപിച്ചങ്ങവരോറോശലംപുരേ
അപ്പോളുമവരെ നക്ഷത്രം മാഞ്ഞുപോയ് 60
പക്ഷെ പ്രഭുവുണ്ടല്ലന്നേരം
ലോകരാജനെ ചോദിച്ചന്വേഷിച്ചു. 61

ഹേറോദേശതുകേട്ടതി സംഭ്രമാൽ
ഏറെ ശാസ്ത്രികളെ വരുത്തീടിനാൻ 62
ആ ജനത്തോടു ചോദിച്ചവനപ്പോൾ
രാജരാജനാമുണ്ണിസ്സ്വാർത്തകൾ 63
ശാസ്ത്രോക്തംപോലെ മ്ശിഹാടെ ജാതം
ശാസ്ത്രസിദ്ധമറിഞ്ഞവർ ചൊല്ലുവിൻ. 64
ശാസ്ത്രക്കാരതു കേട്ടു വിചാരിച്ചു
ശാസ്ത്രസാക്ഷിയിൽ കണ്ടതുണർത്തിച്ചു. 65
"ഇക്ഷിതാവായ ദാവീദിൻ പുത്രനായ്
രക്ഷിപ്പാൻ മ്ശിഹാവരും നിശ്ചയം. 66
ദാവീദു രാജജന്മ നഗരിയാം
ബേതലയിൽ മിശിഹാ പിറന്നീടും." 67
ശാസ്ത്രക്കാരിതു ചൊന്നതു കേട്ടാറെ
മാത്രനേരം വിചാരിച്ചു ചൊന്നവൻ 68
"പോക നിങ്ങളന്വേഷിച്ചു കമ്പിട്ടു
പോകുമ്പോൾ വന്നിങ്ങെന്നോടു ചൊല്ലേണം 69
നിന്ദിച്ചു ഹിംസിപ്പാനിച്ഛ ദുഷ്ടൻ
വന്ദിപ്പാനാശയുണ്ടെന്നു ചൊല്ലിനാൻ 70
ആയതുകേട്ടു കശത്രിരാജാക്കൾ
ആയവിടെന്നു വേഗം നടകൊണ്ടു 71
പൂർവ്വനക്ഷത്രം പിന്നെയും കണ്ടുടൻ
ഉൾവ്യാധിയപ്പോൾ നീക്കി സന്തോഷിച്ചു 72
ബേസ്‌ലഹം നഗരിയുടെ അന്തികെ
അത്താരം തൊഴുതിറമീതെ നിന്നുടൻ 73
തൊഴുക്കൂട്ടിൽ പുകിന്നു രാജാക്കന്മാർ
തൊഴുതാദരവോടവർ നിന്നുടൻ 74
രാജരാജനായുള്ളോരു ബാലനെ
രാജാക്കൾ ഭക്ത്യാ സൂക്ഷിച്ചുനോക്കിനാർ 75
ആനനം നല്ല പ്രതാപപ്പട്ടിയും,
മേനി സൂക്ഷ്മനെ തോല്പിക്കും ശോഭയും 76
സർവ്വലക്ഷണമെല്ലാം തികഞ്ഞോരു
സർവ്വപാലനാം ദേവജനുണ്ണിയെ 77

കണ്ടുകൊണ്ടേറ്റി നിറാനന്ദിച്ചവർ
വീണു സാഷ്ടാംഗം ചെയ്തവർ നാഥനെ 78
കാണിക്കയവർവെച്ചു തിരുമുമ്പിൽ
സ്വർണ്ണം നല്ല കുന്തുരുക്കമെന്നതും, 79
മരത്തിൻപശയാം മുരളെന്നിവ,
പരൻമുമ്പിൽ സ്വവിശ്വാസഭക്തിക്ക് 80
രാജസമ്മതം പൊന്നും, കുന്തുരുക്കം,
രാജരാജനാം ദേവനിവയാലെന്നും 81
മാനുഷനെന്നും മരിക്കമെന്നതും
തനുവിൽ ക്ഷയമറിനവും, മൂന്നിവ 82
ഉരചെയ്യുന്നതിനടയാളമവർ
മുൻകാഴ്ചകൊടുത്തു ഭക്തിയോടും 83
കുന്തുരുക്കത്താൽ വിശ്വാസമെന്നതും,
പിന്നെ മുരളാൽ സ്വപ്രതീക്ഷാഗുണം 84
പൊന്നിനാൽ സർവ്വനായകസ്നേഹവും
ചിഹ്നമായിവ കാഴ്ചവെച്ചാരവർ 85
ത്രികാല്യംമുന്തി യാത്രയുണർത്തിച്ചു.
അകക്കാമ്പുതെളിഞ്ഞുപിരിഞ്ഞവർ 86
പോകുന്നേരം ഹേറോദേശറിയാതെ
പോകണമെന്നു ദിവ്യനറിയിച്ചു 87
തല്ക്കാരണത്താലന്യമാർഗ്ഗമായി
സ്വർല്ലോകംപ്രതിപോയവർ സാദരം 88
നാല്പതാംദിനം തികഞ്ഞ കാലത്ത്
സ്വപുത്രനെയോറേശലം പള്ളിയിൽ 89
ബാവാതമ്പുരാൻ മുമ്പിൽ കന്യാമണി
സുഭക്തിയോടു കാഴ്ചയായ് നൽകിനാൽ 90
അന്നേരം വയസ്സേറിയ ശെമഓൻ
ചെന്നു ജ്ഞാനദൃശാ ബഹുസാദരം 91
പാർത്തുകണ്ടു താൻ ബാലക മുഖപ്രത
പിതാസമ്മതം വന്ദിച്ചു ചൊല്ലിനാൻ:— 92
“ഭൂനരന്മാർക്കിരുളുകൾ നീക്കുവാൻ
ഭൂനരനായി വന്ന ദയാപരാ! 93

ത്രൈലോകരിസാമ്രാജ്യേശ്വരിമക്കം
എല്ലാ ഭൂമിക്കും പ്രത്യക്ഷമാകുക! 94
വെളിവാനയൻ കണ്ണുകൾ കാൺകയാൽ
വെളിവൊക്കെയും നീയല്ലോ! ദൈവമേ! 95
വെളിവു നിന്റെ ലോകർക്കു കാട്ടുവാൻ
തെളിവോടിങ്ങുവന്ന സൽപ്രഭോ! 96
ഇപ്പോൾ മാനസനെ അനുകൂലത്തോടെ
പ്രേമപ്രഭോ യാത്രയാക്കിക്കൊൾക നീ 97
അമ്മയോടുടൻ ചൊല്ലി വയോധികൻ
നിന്മകനിപ്പോൾ വിരോധലക്ഷ്യമാം 98
പലർക്കുമിയാളാലുണ്ടാം മംഗലം
പലർക്കുമിയാളാൽ വരുംനാശവും 99
നിന്നുടെ ചിത്തം ദുഃഖാസിലംഘനം;
സങ്കടമേറെ ഭവിക്കും നിശ്ചയം" 100
പുണ്യദീർഘദർശിനി "യന്നായും"
"ഉണ്ണതിന്റെ കാലമിതെന്നതും 101
രക്ഷനാഥനെഴുന്നള്ളിയെന്നതും"
സാക്ഷിച്ചു ഹന്നായാലന്നേരം ചൊന്നു 102
കന്യകതാനുമുണ്ണിയേശുംകൊണ്ട്
ധന്യനാം യൗസേപ്പുമവിടന്ന് 103
കാലം വൈകാതെ പോയി നസറസ്സിൽ
ബാലനെ പരിപാലിച്ചിരിക്കുമ്പോൾ 104
അക്കാലമൊരു മാലാഖ തൽക്ഷണം
"ഇക്കാലമിവിടെ പാർക്കരുതെന്നു" 105
മാർ യൗസേപ്പോടും കന്യക തന്നോടും
കാര്യകാരണമൊക്കെയും ചൊല്ലിനാൻ, 106
ബാലകവധം ഭാവിക്കുന്നു ചിലർ
കാലംവൈകാതെ പോകമിസ്രേനിൽ 107
വൈരികൾ വരാവിന്ന സമയമായി.
വരുംമുമ്പേ നിങ്ങൾക്ക യോഗത്തിൽ 108
ഒളിക്ക പരദേശത്തിൽ ബാലനെ
വെളിച്ചത്തുവരുവാൻ സമയമായി. 109

പിൻതിരിഞ്ഞിങ്ങുപോരുവാൻ കാലത്തിൽ
അന്തോനവിധി ഞാൻ വന്നറിയിക്കാം." 110
എന്നതുകേട്ടു യൗസേപ്പുമുമ്മായും
അന്നവിടെന്നു പോന്നിമെസറേനിൽ 111
ഉണ്ണിയെപ്പരിപാലിച്ചിരുപേരും
പുണ്യവൃദ്ധിയാൽ വാണു ചിരകാലം 112
ഹേറോദേശപ്പോളുണ്ണിയേക്കാണാഞ്ഞു
ഏറെക്കോപിച്ചു ശങ്കിച്ചു കശ്മലൻ 113
മറ്റൊരു രാജനീഭൂവി വാഴുകിൽ
അററു രാജ്യം തനിക്കെന്നു ബോധമായ് 114
ശത്രുവാരെന്നറിയാഞ്ഞു കാരണം
ചിന്തിച്ചിട്ടുമുപായത്തെ കണ്ടില്ല. 115
എങ്കിലാസമയത്തിൽ പിറന്നോരെ
ഒക്കെക്കൊല്ലേണമെന്നു കല്പിച്ചവൻ 116
ഒക്കെക്കൊന്നിട്ടും ത്രിലോകനാഥനു
സങ്കടം ഭവിച്ചില്ലിവയൊട്ടുമേ 117
ഹേറോദേശിതിന്നുത്തരം വീട്ടുവാൻ
അറപ്പാംവണ്ണം പുഴുത്തു ചത്തവൻ 118
വർത്തമാനമതൊക്കെയും മാലാഖാ
മാർ യൗസേപ്പിനു പ്രത്യക്ഷമാക്കിനാൻ 119
മെസറേനിൽനിന്നുമ്മായും യൗസേപ്പും
നസ്രസുനാട്ടിൽവന്നു പാർക്കുന്നനാൾ 120
പന്തീരണ്ടു വയസ്സിൽ മിശിഹായും
അന്നോറേശലത്തുമ്മായും യൗസേപ്പും 121
ചെന്നു പള്ളിയിൽ കുമ്പിട്ടാനന്തരം
അന്നാലോകരിൽ താൻ മറഞ്ഞീടിനാൻ 122
കണ്ണുനീരാലെ യൗസേപ്പുമുമ്മായും
ഉണ്ണിയെത്തിരഞ്ഞെങ്ങുമേ കാണാഞ്ഞു 123
കൂട്ടം തന്നിലും, വീട്ടിലും, നാട്ടിലും,
കാട്ടിലും തിരഞ്ഞെങ്ങുമേ കണ്ടില്ല 124
മൂന്നാംനാളുമ്മാ യൗസേപ്പും പള്ളിയിൽ
ചെന്നു പുത്രനെക്കണ്ടു തെളിഞ്ഞുടൻ 125

അന്നവിടത്തിൽ ശാസ്ത്രികളോടൊത്ത്
ഉന്നതനായ ഉണ്ണി മിശിഹാ താൻ 126
ശാസ്ത്രയുക്തികൾ ചോദിച്ചും കേൾപ്പിച്ചും
ശാസ്ത്രികളൊക്കെ വിസ്മയം കൊൾകയും 127
അന്നേരം സുരസന്നിധാവമ്മയും
ചെന്നു ഭക്തിവിനയത്തോടെ ചൊന്നാൾ 128
"എന്തിനിങ്ങനെ പുത്ര! നമ്മോടു നീ
എന്തനിഷ്ടം നമ്മിലൊന്നു ചൊല്ലുക! 129
നിന്റെ താതനും ഞാനും സന്താപത്താൽ
നിന്നെയന്വേഷിച്ചേറ്റം വലഞ്ഞിതു് 130
നിന്നെക്കാണാഞ്ഞു നിശ്വാസപ്പെട്ടാറെ,
നിന്നെക്കണ്ടിപ്പോളാശ്വാസമായി നാം 131
എന്നമ്മാ ബഹു സന്തോഷഭക്തിയാൽ
ചൊന്നതുകേട്ടു പുത്രനരുൾചെയ്തു 132
"സ്നിഗ്ദ്ധനാമെൻ ജനകന്റെ കാര്യങ്ങൾ
സാധിപ്പാൻ വിധിയെന്നറിഞ്ഞില്ലയോ 133
തദ്ധേതുവെന്നെയന്വേഷിക്കേണമോ?"
ബുദ്ധിധ്യാനമുള്ളോർകൾ ഗ്രഹിപ്പാനായ് 134
മിശിഹായിതു ചൊന്നോരനന്തരം
സംശയംപോക്കി കൂടെയെഴുന്നള്ളി 135
അവരെ വഴക്കത്തോടുകൂടവെ
ആവാസംചെയ്തു നസറസ്സുപുരേ 136

അഞ്ചാം പാഠം സമാപ്തം.

---

## ആറാം പാഠം

യോഹന്നാന്റെ മാമ്മോദീസായും, കർത്താവ് അയാളാൽ മാമ്മോദീസാ മുങ്ങിയതും ഉടൻ തന്റെമേൽ റൂഹാ ഇറങ്ങിയതും ബാവായിൽനിന്നു അശരീരിവാക്യം കേൾക്കപ്പെട്ടതും നാല്പതാംനാൾ താനൊന്നും തിന്നാതെ

വനത്തിൽ പാർത്ത് നോമ്പു നോററതും, പിശാചിനാൽ പരീക്ഷിക്കപ്പെട്ടതും, യോഹന്നാൻ കർത്താവിനെ ചൂണ്ടിക്കാണിച്ചു ബോധിപ്പിച്ചതും, ഗ്ലീലായിൽ വിവാഹത്തിനു വെള്ളം വീഞ്ഞാക്കിയതും, പള്ളിയിൽ വില്ക്കയും കൊൾകയും ചെയ്യുവരെ ശിക്ഷിച്ചതും, താൻ മാമ്മോദീസാ മുങ്ങിയതും, ശമറായക്കാരത്തിയെ തിരിച്ചതും, ഗ്ലീലാക്കു പിന്നെയുമെഴുന്നള്ളിയതും, പ്രഭുവിൻെറ മകനെ പൊറുപ്പിച്ചതും, തിരുവാക്കാൽ ഗ്ലീലായിൽ അനേക രോഗങ്ങൾ പൊറുപ്പിച്ചതും, കേപ്പാ, അന്ത്രയോസ്, യാക്കോ, യോഹന്നാൻ എന്ന നാലു ശിഷ്യരെ ചേർത്തതും, ഒരു പ്രഭുവിൻെറ ഭൃത്യനുണ്ടായ സന്നിപാതം പൊറുപ്പിച്ചതും, കടലിലെ ഓളം അടക്കിയതും, പിശാചുക്കളെ പുറപ്പെടുത്തിയതും, അനുവാദത്താൽ പിശാചുക്കൾ പന്നികളിൽ പൂക്ക് അവയെ കൊന്നതും, ദോഷം പൊറുത്തെന്നു കല്പിച്ചുകൊണ്ടു സർവ്വാംഗം തളർച്ചക്കാരനെ സ്വസ്ഥപ്പെടുത്തിയതും, ഒരുവൻെറ മരിച്ച മകളെ ജീവിപ്പിച്ചതും, അവിടെ പോകുംവഴിയിൽ തൻെറ കുപ്പായത്തിൻെറ വിളുമ്പുമേൽ തൊട്ടതിനാൽ ഒരു സ്ത്രീയുടെ രക്തസ്രാവം പൊറുത്തതും, മററു പല പുതുമകൾ ചെയ്തതും.

ത്രിംശതി തിരുവയസ്സു ചെന്നപ്പോൾ
മിശിഹാ സ്വകതപമുദിപ്പാനും 1
സ്വാമി തൻെറ വരവറിയിപ്പാനും
സ്വാമിഭക്തൻ മഹാ മുനിശ്രേഷ്ഠനാം 2
യോഹന്നാൻ പുരോഗാമിയെ കല്പിച്ചു
മഹാ ഭക്തനയ്യാൽ വന്നു ദൂതനായ് 3
അനുതാപാർത്ഥം പ്രസംഗിച്ചും മാമ്മോദീസാ
അനുസാരമായ് മുക്കി പലരേയുമവ്വാൾ. 4
ഭക്തപ്രിയൻ മിശിഹായും മാമ്മോദീസാ
ഭക്തനാമിവ്വാറെ കയ്യാൽ മുങ്ങിനാൻ. 5
"ഇച്ഛയൊത്ത മൽപുത്രനിവനെന്നും"
ഉച്ചത്തിലൊരു നാദം പ്രത്യക്ഷമായ് 6

സ്നേഹാലയനിവ്വാളെന്നറിയിപ്പാൻ
സ്നേഹരൂഹായിറങ്ങിയാളുടെമേൽ 7
അവിടെന്നു വനത്തിലെഴുന്നള്ളി
അവിടെപ്പാർത്തു നാല്പതുനാളുതാൻ 8
ശിക്ഷയാംവണ്ണം ദേവധ്യാനംചെയ്തു
ഭക്ഷ്യമൊന്നും രസിക്കാതെ നിഷ്ഠയാൽ 9
തല്ക്കാലാന്തരെ പിശാചിൻ വ്യാജങ്ങൾ
ദൃക്കിൻഗോചരമായ പരീക്ഷകൾ 10
"ക്ഷുത്താപത്തോടിരിക്കാതെ നീയിപ്പോൾ
ക്ഷുത്തിന്നുചിതമാം ഭക്ഷണസാധനം 11
കല്പിതദേവനെങ്കിൽ നീയിക്കല്ല്
അപ്പമാക്കീട്ടു തിന്നു ജീവിക്കുകോ" 12
ഇപ്രകാരം പിശാചു പറഞ്ഞപ്പോൾ
തൽപരനുത്തരമരുളിച്ചെയ്തു 13
"അപ്പത്താൽ മാത്രം മർത്ത്യൻ ജീവിക്കില്ലെ
തൽപരന്റെ തിരുവുള്ളംകൊണ്ടത്രെ" 14
പിന്നെനാഥം വഹിച്ചു ദേവാലയ
ഉന്നത ചുവരിന്മേൽ സ്ഥാപിച്ചവൻ 15
"ദേവൻ നീയെങ്കിൽ ചാടുക തൽക്ഷണം
സേവകരാമ്മാലാഖമാർ താങ്ങീടും" 16
പരീക്ഷയാക്ക ചൊന്ന പിശാചോടു
പരമദേവൻ താനരുളീടിനാൻ 17
"കോവണിയിരിക്കുന്നേരം ചാടുവാൻ
അവകാശവുമില്ലൊരു തിട്ടതി 18
നിന്റെ നാഥനെ നീ പരീക്ഷിക്കേണ്ട"
നിന്റെ വാക്കിനൊട്ടുള്ള പൊട്ടുത്തരം 19
മൂന്നാംവട്ടം പിശാചവൻ നാഥനെ
ഉന്നതാദ്രി മുകളിൽ നിറുത്തീട്ടു 20
അവധിയറ്റീന സമ്പൽസുഖങ്ങളെ
അവൻ മായാവ്യാജത്താൽ കാട്ടിക്കൊണ്ടു 21
നാണംകെട്ടു പിശാചവൻ ചൊല്ലിനാൻ
"കാണുന്ന വസ്തുവൊക്കെയിനിക്കുള്ളു. 22

വീണെനിയെന്നെക്കുമ്പിട്ടന്നാകിലോ
വേണമെങ്കിലിതെല്ലാം തരുവാൻ ഞാൻ" 23
സർവ്വനിന്ദ പറഞ്ഞ പിശാചിനെ
സർവ്വമുഷ്കരനായകനാട്ടിനാൻ:- 24
"പോക; നീചൻ നീയെന്റെ മുമ്പിൽനിന്ന്"
സകലേശ്വരകല്പന കേട്ടപ്പോൾ 25
ഭീതിപൂണ്ടു പിശാചു പിറച്ചുടൻ
ഭീതിത ലോകേപോയി മറഞ്ഞവൻ 26
ചിത്ത നീതിയും, വഞ്ചങ്ങളെന്നതും
വൃത്തിയിൽക്കാട്ടി നമുക്കറിവാനായി 27
മർത്ത്യരക്ഷകനായ മ്ശിഹാ താൻ
മർത്ത്യർക്ക ബോധമാവാൻ ശ്രമിച്ചിത് 28
കർത്താവീശോയെ കണ്ടൊരുനാൾ പിന്നെ
കീർത്തിയുള്ള യോഹന്നാനുര ചെയ്തു:- 29
"മർത്ത്യദോഷങ്ങൾ നീക്കുവാൻ തമ്പുരാൻ
യാത്രയാക്കിയ ആട്ടിൻകുട്ടിയിതാ! 30
തമ്പുരാൻ പുത്രനിയാളെന്നത്
തമ്പുരാനെന്നോടരുളിച്ചെയ്തിത് 31
ഇയാളിലോകരക്ഷക്കു വന്നവൻ
ഇയ്യാളാൽ ദേവദത്ത സമ്പൂർണ്ണവും 32
കിട്ടുവാൻ വഴിയുള്ളൂ"വെന്നിങ്ങനെ
പട്ടാങ്ങുസാക്ഷി മാമ്ദാനാ ചൊല്ലിനാൻ. 33
യൂദാവിൽനിന്നു മിശിഹാ ഗ്ലീലായിൽ,
തദനന്തരം പോയ് കല്യാണത്തിന് 34
വിവാഹത്തിന്നു മുന്തിരിങ്ങാനീര
സ്വവിസ്മയത്താൽ വെള്ളംകൊണ്ടാക്കിനാൻ 35
പെൺകെട്ടിനു ശ്രേഷ്ഠം കൂട്ടിയിങ്ങനെ
തൻകരുണയ്ക്കൂടയാളും കാട്ടിനാൻ. 36
അക്കാലം യൂദന്മാരായ മൂഢന്മാർ
വില്പുംകൊള്ളുമോറേശലം പള്ളിയിൽ 37
എന്നതുകൊണ്ടു കോപിച്ചു നാഥനാം
നിന്ദചെയ്യുന്ന നീചവൃന്ദത്തിനെ. 38

തിന്മയായ പ്രവൃത്തികൾ ചെയ്കയാൽ
ചമ്മട്ടികൊണ്ടു ദുഷ്കൃതം ശിക്ഷിച്ചു 39
പുണ്യവൃത്തിയാലാചാരയോഗ്യമാം
പുണ്യമായ സ്ഥലമെന്നരുളിനാൻ 40
അദ്ദിക്കിൽ മുമ്പിൽ മാമ്മോദീസാ മുക്കി
യൂദായിലതിനാജ്ഞയറിയിച്ചു 41
ശമ്റായിൽ പരസ്ത്രീയവൾക്കു ധർമ്മം
ദുർമ്മതമൊഴിവാനരുളീടിനാൻ. 42
നല്ല സാധുത്വമുള്ള വചനത്താൽ
ചൊല്ലി ദേവതത്വമുദിപ്പിച്ചു 43
അവളുമുടൻ മിശിഹാ വന്നതും
സുവൃത്തികളതെല്ലാമറിയിച്ചു 44
നിളെ ചൊല്ലി നടത്തിയ ലോകരും
ഉള്ളിൽ വിശ്വാസംകൊണ്ടവൾ വാക്കിനാൽ 45
പാർപ്പിച്ചു രണ്ടുനാളവർ നാഥനെ
ഓർപ്പിച്ചു ദേവന്യായമവരെത്താൻ 46
ഇച്ചരയാംവണ്ണം നല്ല വചനത്താൽ
നിശ്ചയിച്ചു പഠിപ്പിച്ചു വേദാർത്ഥം. 47
പണ്ടുകേളാത്ത വാക്കിന്റെ ശക്തിയാൽ
കൊണ്ടാടി സ്തുതിച്ചവർ നാഥനെ 48
പിണക്കമെന്നിയെ മനോദാഹത്താൽ
ഗുണത്തിന്നായുറപ്പിച്ചു മാനസം 49
ഗ്ലീലാനാട്ടിന്നവിടെന്നെഴുന്നള്ളി
ഗ്ലീലാക്കാരുമോറേശലംപ്രതേ 50
ചെയ്തു വിസ്മയം കണ്ടു വിശ്വാസത്താൽ
സന്തോഷത്തോടു കൈക്കൊണ്ടു സ്വാമിയെ 51
നാടുവാഴിയൊരുത്തൻ മകനുടെ
കേടുപോക്കാൻ കൂടവേ പോരണം 52
എന്നപേക്ഷിച്ചു വൈഷമ്യം കേൾപ്പിച്ചു
അന്നേരം സകലേശനരുൾചെയ്തു:-- 53
"എങ്കിൽ നിന്മകനിപ്പോൾ സുഖംവന്നു"
സങ്കടമൊഴിഞ്ഞൊന്നുറച്ചു പ്രഭു 54

പൊറുത്തന്നരുളിച്ചെയ്തു നേരത്തു
പൊറുതിയുണ്ടു വന്നു പ്രഭുസുതൻ 55
സങ്കടമെല്ലാം തീർന്നു സുഖംവന്നു
തങ്കൽ വിസ്മയംപൂണ്ടു തെളിഞ്ഞവൻ 56
ഗ്ലീലായിൽ പുറസ്സഞ്ചരിച്ചു നാഥൻ
നല്ല നേർവഴി സേവിക്കേണമെന്നും, 57
തന്നെ വിശ്വസിച്ചീടേണമെന്നതും
അന്നാലോകരോടൊക്കെ പ്രസംഗിച്ചു 58
എന്നെല്ലാദിക്കിലുമുള്ള നരാമയം
അന്നുതാൻ തിരുവാക്കാലൊഴിച്ചു താൻ 59
കേപ്പതന്നെയുമന്ത്രയോസിനെയും
ചിൽപുരുഷൻ യാക്കോ, യോഹന്നാനെയും 60
കൂട്ടരാക്കിയരുൾചെയ്തു വേദത്തിൻ
കൂട്ടത്തിന്നുടെ ശിഷ്യരാക്കീടിനാൻ 61
പൈത്താൻ ക്ലേശം പൊറുപ്പിച്ച തമ്പുരാൻ
ചെയ്തു വിസ്മയ പ്രത്യക്ഷം കേട്ടുടൻ 62
ശതപതിക്കധിപനായുള്ളവൻ
ചിത്ത ദാഹത്താൽ വന്നുടനപ്രഭു 63
സന്നിപാതത്താൽ വലഞ്ഞ ഭൃത്യനു
താനാരോഗ്യം കൊടുപ്പാനപേക്ഷിച്ചു 64
കൂടെപ്പോരാമെന്നപ്പോൾ മിശിഹായും
കേട്ടു ഭക്തനുണർത്തിച്ചു തൽക്ഷണം 65
"കൂടെപ്പോന്നേ മതിയാമെന്നില്ലല്ലോ
കേട്ടുപോവാൻ കല്പിച്ചാൽ മതിതാനും 66
ഭാഗ്യനാഥനാം നീയെഴുന്നെള്ളുവാൻ
യോഗ്യമില്ലിനിക്കമെന്റെ വീട്ടിനും" 67
ചിന്തയുമവൻ ഭക്തിയും കണ്ടു താൻ
സന്തോഷിച്ചവന്റെ വിശ്വാസത്തിനാൽ 68
"പോക നിന്റെ വിശ്വാസമതുപോലെ
ആകട്ടെ"ന്നരുൾചെയ്തു കേടും തീർത്തു 69
കപ്പൽകേറി ശിഷ്യരുമായോടുമ്പോൾ
കോപിച്ചു കടലോളവും വായുവാൽ 70

ശിഷ്യർ പേടിച്ചു രക്ഷയപേക്ഷിച്ചു
തൽക്ഷണം കടൽ കോപമടക്കി താൻ 71
രക്ഷനാഥൻ മിശിഹായെ പാർക്കിനാൽ
അക്ഷോഭ്യംപോലടങ്ങി കടലപ്പോൾ 72
വിസ്മയംപൂണ്ടു വാഹനലോകരും
വിശ്വനാഥൻ കരക്കിറങ്ങിയപ്പോൾ 73
പിശാചുക്കളാൽ പീഡിതനെക്കണ്ടു
പിശാചുക്കളും തന്നോടപേക്ഷിച്ചു 74
"തമ്പുരാന്റെ പുത്രൻ മിശിഹായെ നീ
വൻപാ! ഞങ്ങളെ ശിക്ഷിക്കല്ലേയെന്നു" 75
ഇങ്ങിനെ പിശാചുക്കൾ പറഞ്ഞപ്പോൾ
"വാങ്ങുവിനെ"ന്നവരോടരുൾചെയ്തു 76
കല്പനയതുകേട്ടു പിശാചുക്കൾ
തല്പരനോടപേക്ഷിച്ചു ചൊല്ലിനാർ 77
"നിന്നരുളാൽ മനുഷ്യരിലെങ്കിലോ
പന്നിക്കൂട്ടത്തിൽ പോകാൻ കല്പിക്കണം" 78
പോകയെന്നനുവാദം കൊടുത്തപ്പോൾ
പുക്കപന്നിയശേഷവും കൊന്നടൻ 79
പോക്കപാലന്മാരോടിവന്ന ക്ഷണം
പോക്കശേഷം നശിച്ചെന്നു ചൊല്ലിനാർ. 80
എന്നാൽ നായകൻ മുൻപേയറിഞ്ഞത്രെ
അന്നവർക്കനുവാദം കൊടുത്തിതു് 81
മാനുഷരോടും വസ്തു സർവ്വത്തോടും
ദീനരായ പിശാചു ഗണങ്ങൾക്കു് 82
പൈശൂന്യമവർക്കുണ്ടെന്നറിയിപ്പാൻ
മിശിഹായനുവാദം കൊടുത്തിതു് 83
അപ്പുരിയതിൽ പാർത്തിരിക്കുംവിധൌ
ആൾപ്പെരുപ്പത്താൽ കൂടിയ യോഗത്തിൽ 84
സർവ്വാംഗം വാതമുള്ള വ്യാധികനെ
പര്യങ്കത്തിന്മേൽവെച്ചു കൊണ്ടുപോന്നപ്പോൾ 85
തൻതിരുമുമ്പിൽ കൊണ്ടുവന്നീടുവാൻ
ചിന്തിച്ചാവതില്ലാൾപ്പെരുപ്പംകൊണ്ടു് 86

എന്നാൽ മേൽപ്പുര നീക്കിത്തിരുമുമ്പിൽ
അന്നാരോഗിയെ വെച്ചപേക്ഷിച്ചവർ 87
ആത്മദോഷത്താൽ വന്ന രോഗമിതു
ആത്മനാഥൻ പൊറുത്തെന്നരുൾചെയ്തു 88
രക്ഷിതാവിന്റെ കല്പന കേട്ടപ്പോൾ
രക്ഷവന്നു നടന്നിതു രോഗിയും 89
ആരീയാളെന്നു ചിന്തിച്ചു ലോകരും
ദുരിതങ്ങളെ തമ്പുരാനെന്നിയെ 90
പോക്കുവാനാർക്കും മുഷ്കരമില്ലല്ലോ?
പോക്കി രക്ഷവരുത്തിയതത്ഭുതം! 91
അപ്പോൾ സർവ്വേശനീയാളാകുന്നിതോ?
ഇപ്പടി വിചാരിക്കുന്നു ലോകരും 92
അപ്പോൾ വന്നയിറോസെന്ന വൻപനും
തൻപുത്രിയുടെ സങ്കടം പോക്കുവാൻ 93
കൂടെപ്പോന്നു മതിയാമെന്നേറവും
ആടലോടെയപേക്ഷിച്ച നായകൻ 94
പോകുന്നേരത്തൊരു സ്ത്രീയടുത്തുടൻ
രക്തസ്രാവം നില്ക്കുമെന്ന തേറത്താൽ 95
ത്രാതാവിനുടെ കുപ്പായം തൊട്ടവൾ
ത്രാതാവന്നേരം കല്പിച്ചു വിസ്മയം 96
"ആരെന്നെ തൊട്ടതെന്നു ചോദിച്ചുടൻ,"
അതു കേട്ടാറെ ലോകരുണർത്തിച്ചു 97
"എല്ലാരും ചുറ്റിയെഴുന്നള്ളുംവിധൌ
പലരും തിരുമേനിമേൽ തൊട്ടല്ലോ" 98
അന്നേരമരുൾചെയ്തു തമ്പുരാൻ
"എന്നെ തൊട്ടതു ചോദിപ്പാൻ കാരണം 99
എന്നിൽനിന്നു ഗുണം പുറപ്പെട്ടിതു
എന്നതുകൊണ്ടു ചോദിച്ചു ഞാനിപ്പോൾ 100
പിന്നെയുമരുളിച്ചെയ്തു തമ്പുരാൻ
"എന്നെത്തൊട്ടവരാരെന്നു ചൊല്ലുവിൻ" 101
ചോദിച്ചു വീണു കമ്പിട്ടു സ്ത്രീയവൾ
പേടിപോക്കി മിശിഹായരുൾചെയ്തു 102

“നിന്റെ വിശ്വാസം നിന്നെപ്പൊറുപ്പിച്ചു”
നിന്റെ രോഗമൊഴിഞ്ഞു നീ പോയാലും. 103
അപ്പോൾ വൻപന്റെ പുത്രി മരിച്ചെന്നു
കേൾപ്പിച്ചാളുകളോടിവന്നക്ഷണം 104
ഏറെപ്പീഡിതനോടരുൾചെയ്തു താൻ
“തേറിക്കൊൾക നിൻപുത്രി ജീവിച്ചീടും” 105
എന്നരുൾചെയ്താവീട്ടിലെഴുന്നള്ളി
ച്ചെന്നു താൻ കൈപിടിച്ചരുളിച്ചെയ്തു. 106
“എഴുന്നേല്ക്ക പെണ്ണേ”യപ്പോൾ ബാലയും
എഴുന്നേറ്റു ജീവിച്ചു സുഖത്തോടും 107
ഇപ്രകാരത്തിൽ സർവ്വേശസ്വയമാം
സൽപ്രവൃത്തികൾ ചെയ്തു സംഖ്യംവിനാ 108
അന്ധന്മാർക്കു വെളിവു കൊടുത്തതും,
വ്യാധിശാന്തിയെ വാക്കിനാൽ ചെയ്തതും 109
ചെയ്ത്താന്മാരെ താൻ കല്പന കേൾപ്പിച്ചു.
ചത്തോരെയൊരു വാക്കാലുയിർപ്പിച്ചു 110
അതിനാൽ സകലേശ്വരൻ താനെന്നു
മർത്ത്യർക്കു ബോധമാവാൻ കല്പിച്ചിതു 111
ബോധിപ്പിപ്പാൻ താനാഗ്രഹിക്കുന്നിതു
ബുദ്ധിയിൽ കൊൾവാൻവേല മഹാ പണി 112
മാനുഷരറിയേണ്ടുന്ന കാര്യത്തിൽ
മനസ്സാശയുള്ളോരു ചുരുക്കമേ 113
അതീന്ദ്രിയങ്ങൾ ബോധിച്ചുകൊള്ളുവാൻ
അത്യന്തം വിഷമം നരദൃഷ്ടിയാൽ 114
നിർവ്വികല്പനും സർവ്വശക്തനും താൻ
സർവ്വജ്ഞാന നിധിയാം ഗുരുവും താൻ 115
ദുഷ്ടമാനസേ ശക്തിയാൽ നൽകുകിൽ
ശ്രേഷ്ഠശാസ്ത്രമുദിച്ചീടും ചേതസി 116
അതുകൊണ്ടു താനാരെന്നതാദിയിൽ
പ്രത്യക്ഷമാക്കിയരുളു സംശയം. 117

ആറാം പാഠം സമാപ്തം.

# ഏഴാം പാഠം

ദൈവഗുരുവായ ഈശോതമ്പുരാൻ ആദ്യം പന്ത്രണ്ടുപേരെ ശിഷ്യരായിട്ടു കൈക്കൊണ്ടു അവരോടു ഏവൻഗേലിക്കടുത്ത എട്ടു ഭാഗ്യങ്ങൾ കല്പിച്ചതും, പിന്നെ മററു സമയങ്ങളിൽ അരുളിച്ചെയ്ത അനേകം വേദസാരങ്ങളും ജ്ഞാനങ്ങളും.

തൻവാക്കിലൂനമില്ലാത്ത തമ്പുരാൻ
സർവ്വത്തെയറിയുന്ന സർവ്വേശ്വരൻ 1
പൂർവ്വം ഉപദേശ ശ്ലീഹാ ജനങ്ങളെ
വരിച്ചു വേദസാരമരുൾചെയ്തു. 2
"അർത്ഥദാഹമില്ലാത്തോർക്കു ഭാഗ്യമെ!
സ്വർല്ലോകത്തവർക്കാമനന്തരം 3
സാധുക്കൾക്കു ഭാഗ്യമവർകളുടെ
ബുദ്ധിസന്തോഷം പൂണ്ടിരിക്കും സദാ 4
ദോഷം ചെയ്തതുകൊണ്ടു ദുഃഖിച്ചോർക്കു
തുഷ്ടിവന്നീടും ഭാഗ്യമവർക്കഹോ 5
പുണ്യത്തിന്നു ദാഹമുള്ളോർകൾക്കു
പൂർണ്ണതവരും നിത്യസമ്മാനവും 6
കാരുണ്യംകിട്ടും കരുണയുള്ളോർക്കും
അനഘമുള്ളോർ ദൈവത്തെക്കണ്ടിടും, 7
നിരപ്പുശീലമുള്ളോർക്കു ഭാഗ്യമെ!
സർവ്വേശൻ പുത്രരെന്നു വിളിച്ചിടും 8
ന്യായത്തെപ്രതി ക്ഷമിക്കുന്നോർക്കഹോ
ആയതിൻഫലം, മോക്ഷരാജ്യലാഭം. 9
സാമർത്ഥ്യമുള്ളോർക്കല്ലോ നിർഭാഗ്യമേ
ഭൂമിതന്നിലനുകൂലമേയുള്ളൂ. 10
ഇവിടെ പരിപൂർണ്ണമുള്ളോർക്കല്ലോ!
അവർ മേലിൽ വിശക്കുമനന്തരം. 11

ഭൂമി തന്നിൽ സന്തോഷമുള്ളോർകൾക്ക്
പിന്നെ ഖേദവും കണ്ണുനീരും വരും 12
ധാത്രിയിൽ സ്തുതിയുള്ളവരൊക്കെയും
ഉത്തരലോകേ നിന്ദിതരായ്‌വരും 13
സർവ്വനാഥനെ സർവ്വകാലത്തിലും
സർവ്വാത്മാവാലും സ്നേഹിച്ചുകൊള്ളണം. 14
ബാവായെന്നും, തൻപുത്രൻ ഞാനെന്നും
സർവ്വനാഥൻ റൂഹായെന്നിതിങ്ങനെ 15
ദൈവൈകത്വത്തിലിമ്മൂവരെന്നും
നിഷ്കല്പവിശ്വാസമായീടേണം 16
തൻനാമത്തിൽ മാമ്മോദീസാ മുക്കേണം
എന്നാൽമർത്ത്യന്ന് മോക്ഷം കിട്ടിടും. 17
കുർബാനയും ക്രൂശാശ്രയശേഷവും
കുറ്റംവരാതെ കൈക്കൊള്ളേണമഹോ 18
ദൈവീകത്വമില്ലാത്ത മറ്റൊന്നിനെ
ദൈവഭക്തിയാൽ സേവിച്ചീടുകിലോ 19
ഖേദിപ്പാൻ ഞാനവനോടു നിശ്ചയം
ആ ദോഷത്തിന്ന് നരകമുത്തരം 20
എനിക്കുള്ള സ്തുതി മറ്റൊരുത്തന്
ദാനംചെയ്കിലെനിക്കുള്ള വൈരമാം 21
ഞങ്ങടീശ്വരന്മാർക്ക വേല സാദ്ധ്യമല്ല,
പ്രണയത്തിനന്തരമായ്‌വരും 22
ഞാൻ വിളിച്ചാൽ മടിയുള്ള ദുർജ്ജനം
എന്റെ വേലക്കു യോഗ്യരവരല്ല, 23
എന്നെ സ്നേഹിക്കുംപോൽ മറ്റൊരുത്തനെ
നിന്നെയെങ്കിലും സ്നേഹിക്കിൽ ദോഷമാം. 24
എല്ലാമെന്നെപ്രതിയുപേക്ഷിക്കിലോ
നല്ല ശിഷ്യനവനെന്നരുളിഞ്ഞു ഞാൻ. 25
ഏകനാഥനുള്ളവനാം ബുദ്ധിയാൽ
തൻകല്പനകൾ കേൾക്കേണം കേവലം 26
ആ നാഥന്റെ ശിക്ഷ പേടിക്കേണം
അന്യരാൽ ഖേദസംസാരമേൽക്കണം 27

മനുഷ്യർ തമ്മിൽ കൂടെപ്പിറന്നോരെ
എന്നപോൽ പ്രിയം ചിത്തേ ധരിക്കേണം 28
നിനക്കു വേണമെന്നിച്ഛിക്കുന്നതു
മനുഷ്യർ ശേഷത്തോടു നീ ചെയ്യേണം 29
ന്യായമല്ലാത്ത ക്രിയ നിനയ്ക്കേണ്ട,
രാജകല്പന സമ്മതിച്ചീടേണം. 30
പിതാക്കന്മാരെ സ്നേഹമുണ്ടാകേണം,
ചേതസ്സാ പാപമവർക്കു വരുത്തൊല്ലേ. 31
കൊല്ലരുതതുകൊണ്ടുതന്നെ പോരാ
ചൊൽകൊണ്ടുമൊരുപദ്രവം ദോഷമാം 32
ചിത്തത്തിങ്കലും വൈരമൊഴിക്കേണം
ശത്രുഭാവമതൊക്കെയും നീക്കേണം 33
ഇഷ്ടന്മാരെ പ്രിയമുണ്ടായാൽ പോരാ
ദോഷമുള്ളോരെ സ്നേഹമുണ്ടാകണം 34
പൊറുക്ക പരാപകൃതം നിന്നുടെ
കർമ്മപാപം പൊറുത്തീടുമപ്പനും 35
പൊറുക്കാഞ്ഞിലോ സത്യമം ഞതിരി
പൊറുതി നിനക്കെന്നു മുമ്പാസ് വരാ 36
കവിളിലടികൊണ്ടിട്ടു പിന്നെയും
കവിൾ നീയടിച്ചീടുവാൻ കാട്ടുകിൽ 37
ആയതെത്രയുമിമ്പമെനിക്കാകും,
പ്രിയത്തോടു ഞാൻ സമ്മാനം നൽകുവാൻ 38
പകരം ശ്രമിക്കേണ്ട നീ ഭൂമിയിൽ;
പകരത്തെ ഞാൻ കല്പിക്കും നീതിമാൻ 39
അന്യ സ്ത്രീദോഷമരുതെന്നുണ്ടല്ലോ!
മാനസത്താലുമാഗ്രഹം ദോഷമാം 40
മോഹചിന്ത വിഷമെന്നറിക നീ
ദേഹാനന്തനാശമതു കാരണം 41
കുറ്റം നിന്നിൽ നീ പോക്കുവാനോർക്കണം
മറ്റൊരുത്തർക്കും കുറ്റം വിധിക്കല്ലെ 42
കുറ്റം കാൺകിലോ സ്നേഹത്താൽ നീയതു്
മാറ്റുവാൻ വേലചെയ്തു കൊണ്ടീടേണം 43

ദ്വേഷംപൂണ്ടു ശ്രമിക്കിലോ നിർണ്ണയം<br>
ശേഷിക്കും കുററം നിനക്കു നാശവും 44<br>
അന്യരെ ചെറ്റുമാനിച്ചുകൊള്ളണം<br>
നിന്ദിച്ചീടുകിൽ പകരം, വീട്ടുവാൻ 45<br>
അന്യദോഷത്തിന്നാരോപം ചെയ്യിലോ<br>
നിനക്കു ദോഷം സംഖ്യവിനായറി 46<br>
ഞിന്നോളം ദുഷ്ടരാരുമില്ലെന്നതു്<br>
മനസിലോർക്കിച്ചിന്ത സന്തതം 47<br>
പരാർത്ഥത്തെയും പരാർത്ഥാപേക്ഷയും<br>
ധരിച്ചീടല്ലേ ചിത്തതമസ്സിനാൽ 48<br>
ഒന്നിനാൽ ക്ഷയമില്ലാത്ത സാന്നിധി<br>
ധന്യലാഭമിച്ഛിക്ക നീ സന്തതം 49<br>
സ്വാമി! സ്വാമിയെന്നു വിളിച്ചാൽ പോരാ<br>
നന്മ ചെയ്യിലേ സമ്മതമായ് വരൂ 50<br>
എന്നോടുകൂടെ വാഴേണമെങ്കിലോ<br>
എൻപ്രമാണങ്ങൾ മാനിച്ചുകാക്കണം 51<br>
കേട്ടില്ലെങ്കിലോ വൃത്തിഫലംവരാ<br>
അടിസ്ഥാനമില്ലാത്ത പണിയിതു്. 52<br>
എല്ലാ വസ്തുക്കൾക്കീശൻ ഞാനെന്നതെ<br>
കല്പനക്കൊരു വീഴ്ചവരുത്തിയാൽ 53<br>
ഉത്തരമതിനുണ്ടെന്നറിയേണം<br>
അത്യല്പം മറന്നീടുകയില്ല ഞാൻ. 54<br>
ദേഹത്താൽ പിഴയുള്ള ദോഷത്തിന്നു്<br>
ദേഹംകൂടവെ ദുഃഖിക്കും നിർണ്ണയം 55<br>
ചത്തുപോകുമെന്നോർക്കേണ്ട നീ ബലാൽ<br>
ചത്തവർകളെ ജീവിപ്പിച്ചിടും ഞാൻ 56<br>
നല്ലോർദേഹത്തിൽ സ്തുതിയുണ്ടായ് വരും<br>
അല്ലൽവന്നീടും ദുഷ്ടജനങ്ങൾക്കു് 57<br>
ചോദിച്ചീടും ഞാൻ സജ്ജനത്തോടും<br>
ചോദിക്കുംനാളിൽ ഭയവുണ്ടായ് വരാ 58<br>
എന്നെസ്സമ്മതമില്ലാത്ത ദുർജ്ജനം<br>
ഞാനാരെന്നറിഞ്ഞീടുമെല്ലാവരും 59

ഇന്നാനന്ദിച്ചുവരും ഞാൻ മോക്ഷത്തിൽ
എന്നുടെ മുമ്പിലാകെ വരുത്തും ഞാൻ 60
അന്ധർ സേവിച്ച ദേവന്മാരാരെന്നും
ഞാനാരെന്നും കാണുന്ന മൂഢന്മാരും 61
സൽകൃത്യം നിന്ദിച്ചിഷ്ടംപോൽ ധാത്രിയിൽ
ദുഷ്കൃത്യം ചെയ്ത പാപികളേവരും, 62
"ഞങ്ങളെ മലകളുടക്കീടുവിൻ!
ഞങ്ങളെ ധര വിഴുങ്ങിക്കൊള്ളുവിൻ! 63
എന്നപേക്ഷിച്ചു പീഡിക്കും ദുർജ്ജനം
എന്നെയുള്ളോരു ഘോരഭയത്തിനാൽ 64
ദേവസന്നിധി ഭീതിക്കൊപ്പമില്ല
ഭീവഹങ്ങളിൽ സംഭ്രമമായുള്ള് 65
ദുർഗ്ഗത്യാഗ്നിയതിലതിസഹ്യമാം
ഭാഗ്യഹീനരല്ലോ ഞങ്ങളെന്നവർ 66
സുകൃതത്തോടു നടന്നവർ തദാ
അകക്കാമ്പുതെളിഞ്ഞു സന്തോഷിക്കും 67
സൂര്യൻപോലെ ശോഭിക്കും മനോഹരം
ഭയവും നാശവുമില്ലവർക്കെന്നുമെ 68
അനന്തസ്നേഹത്തിലതിരഞ്ജനാൽ
ആനന്ദിച്ചീടും കാമ്യത്തിലേറ്റവും 69
ആമോദത്തിന്നൊടുക്കമില്ലെന്നുമെ
സ്വാമിയോടൊരുമിച്ചവർ തോഷിക്കും 70
വൻപരെങ്കിലും ദീനരായീടിലും
തമ്പുരാൻ മുമ്പിലൊക്കമെല്ലാവരും 71
നല്ല വൃത്തിയാൽ ഭാഗ്യലാഭംവരും
അല്ലാതൊന്നിനാലും പകരം വരാ 72
ദരിദ്രന്മാർക്കൊന്നുപ്രതി വഞ്ചിക്കിൽ
അർത്ഥം ഞാനപ്പോൾ സ്വർല്ലാഭം നൽകുവാൻ 73
ജീവിതകാലെ എന്നെപ്പേക്ഷിക്കേണം
ഭാവികാലത്തിലെന്നേ സുഖംവരൂ 74
സംക്ഷയവസ്തു ബഹുമാനമല്ല;
അക്ഷയാനന്ദമേകം മാന്യമഹോ 75

അർത്ഥംകൂട്ടുവാനെന്തു ശ്രമിക്കുന്നു?
മൃത്യു വരുമ്പോൾ തൻ ഫലമെന്തു ചൊൽ 76
നിന്റെ ദേഹം നീയേറെ സ്നേഹിക്കിലോ
നിന്റെ സ്നേഹത്താൽ നാശം നിനക്കുള്ളൂ. 77
ഇന്ദ്രിയത്തിനു സുഖം വരുത്തുകിൽ
പിന്നെ ഖേദിപ്പാനാകുമിതുശ്രമം 78
ദേഹമാഗ്രഹിച്ചീടേണ്ട നീ ബലാൽ
ദേഹിസൗഖ്യത്താൽ കൂടെയുണ്ടാമതു് 79
ഇച്ഛകളൊക്കെയും സമ്മതിച്ചീടല്ലേ
നിശ്ചയമാശ നാശം വരുത്തുമേ 80
ദേഹം ശത്രുവെന്നോർത്തു നടക്ക നീ
ദേഹരക്ഷയതിനാലുണ്ടായ്‌വരും. 81
ഭൂമിയിലുള്ളതൊക്കെ ലഭിക്കിലും
ആത്മനാശം വന്നാൽ ഫലമെന്തു ചൊൽ? 82
ഏകാത്മാവെന്നും നിത്യാത്മാവെന്നതും
ഏകകാലത്തും തൽക്കാല്യ വിചാരവും 83
ആത്മരക്ഷയാൽ രക്ഷ സകലവും
ആത്മനാശത്താൽ നാശങ്ങളൊക്കെയും 84
ഇവ സന്തതം ചിത്തത്തിലോർത്തു നീ
തവാത്മാവിനുവേണ്ടി ശ്രമിക്കണേ 85
നശ്വരമായ ദേഹച്ഛേദത്തിനാൽ
അച്ഛേദമെന്നു ബോധിക്ക ബുദ്ധിമൻ 86
അക്ഷയമായ ദേഹിനാശനം
തൽക്ഷയഫലമെന്നു ധരിക്ക നീ 87
ഞാൻ നടന്ന മാർഗ്ഗേ നടക്ക നീ
അന്ധകാരമൊഴിഞ്ഞീടുമെപ്പോഴും 88
ദുസ്സഹങ്ങളെ ഞാൻ സഹിച്ചീടുന്നു
നീ സഹിപ്പാനെന്നോടു പഠിക്കേണം 8
എന്നോടുകൂടെ ക്ഷമയിലിരിക്ക നീ
എന്നാലെന്നേ സ്നേഹമെന്നു സമ്മതം 90
ദുഃഖത്താൽ ഭുവനാന്തരേ സന്തതം
സുഖലാഭമെൻ ക്ഷമയാൽ കാൺക നീ 91

അല്പകാലമീ ഭൂമിയിൽ വാഴും നീ
സ്വല്പക്ലേശാൽ സുഭാഗ്യമഭാഗ്യവും 92
അനന്തഭാഗ്യം സൽഗുണവൃത്തിയാൽ
അനന്തനാശം ദുഷ്ടകൎമ്മത്തിനും 93
സ്വകാൎയ്യംപ്രതി ക്ലേശിക്ക വേഗത്തിൽ
അകാൎയ്യമെല്ലാം നിസ്സാരമോൎക്ക നീ 94
ദുർബോധംകൊണ്ടു ദോഷത്തിൽ വീണു നീ
സുബോധംകൊണ്ടു പിന്നെ പിഴയ്ക്കല്ലെ 95
ചെയ്തദോഷമറച്ചെന്നെ സേവിക്ക
പുത്രതാതൻ ഞാൻ നിന്നെക്കളയുമോ 96
ഭാരം നീങ്ങുവാനെൻപക്കൽ വന്നാലും
ആൎത്തിതീൎത്തു ഞാൻ തണുപ്പു നല്കുവാൻ, 97
ഭാരം കല്പിച്ചതോൎത്തു പേടിക്കല്ലെ
കാരുണ്യത്തോടു ഞാൻ തുണയുണ്ടല്ലോ 98
ഇത്തരമുപദേശമരുൾചെയ്തു
തത്വജ്ഞാനമുദിപ്പിച്ചു ഭൂമിയിൽ. 99

ഏഴാം പാദം സമാപ്തം.

---

## എട്ടാം പാദം

മറിയം മഗ്ദലെനായോടു ദോഷം പൊറുത്തുവെന്നു അരുളിച്ചെയ്തതും വനത്തിൽവച്ചു അഞ്ചപ്പംകൊണ്ടും രണ്ടു പൊരിച്ച മീൻകൊണ്ടും അയ്യായിരം പേൎക്കു ഭക്ഷണം കൊടുത്തതും തനിക്കു രാജപട്ടം നിശ്ചയിച്ചവരിൽനിന്നു താൻ മറഞ്ഞതും വെള്ളത്തിന്മേൽ താൻ നടന്നു ചെല്ലുന്നതുകണ്ടു തോണിയിൽ ഇരുന്ന തന്റെ ശിഷ്യർ പേടിച്ചു നിലവിളിച്ചതും അവരെ ആശ്വസിപ്പിച്ചതും കേപ്പായെ കടൽമീതെ നടത്തിയതും കളി

മുതലായ പുറമെയുള്ള ശുദ്ധികൊണ്ടു കൎത്താവു കല്പിച്ചതും ഏഴപ്പംകൊണ്ടും കുറേ മീൻകൊണ്ടും നാലായിരം പേൎക്കു ഭക്ഷണം കൊടുത്തു തൃപ്തിയാക്കിയതും കേപ്പാ കൎത്താവിനെ ദൈവപുത്രനെന്നു മുമ്പിനാൽ ചൊല്ലിയതും കേപ്പാക്കു കൊടുപ്പാനിരുന്ന അധികാരം അറിയിച്ചതും താൻ പാടുപെട്ടു മരിക്കുമെന്നും മൂന്നാം നാൾ ഉയിൎക്കുമെന്നും മുൻകൂട്ടി കല്പിച്ചതും താബോറെന്ന മലയിൽ വടിവു പകൎന്നതും താഴെ ഇറങ്ങിയപ്പോൾ ഒരു പിറവിക്കുരുടനു കാഴ്ചകൊടുത്തതും അവനെ യൂദന്മാർ കൂട്ടത്തിൽനിന്നു തള്ളിയതും അവൻ മിശിഹായിൽ വിശ്വസിച്ചു മാമ്മോദീസാ മുങ്ങിയതും ശനിയാഴ്ച രോഗം പൊറുപ്പിച്ചതിനുള്ള ന്യായം കല്പിച്ചതും തന്നെ കൊല്ലുവാൻ ഭാവിച്ചതും, പാപികളെ രക്ഷിപ്പാൻ തനിക്കുണ്ടായ കൃപയും.

അങ്ങനെ ദയവോടു സൎവ്വേശ്വരൻ
ഞങ്ങളെപ്രതി ക്ലേശിച്ചീടുംവിധൌ 1
പ്രീശന്മാരിലൊരുത്തൻ വന്നുകാലം
മിശിഹായെ വിളിച്ചു വിരുന്നിന് 2
ഭക്ഷണം കഴിഞ്ഞീടുന്ന ശാലയിൽ
തൽക്ഷണമൊരു സ്ത്രീവന്നു കമ്പിട്ടു 3
വീണു തൃക്കാല്പം മുത്തി ഭക്തിയോടെ
കണ്ണുനീർകൊണ്ടു കഴുകി കാലിണ, 4
കണ്ടവനുടൻ തൽക്കൃതം നിന്ദിച്ചു
തൊട്ടുപോയതുമറച്ചു മാനസേ 5
സൎവ്വജ്ഞനിവനെന്നു വരികിലൊ
ഇവളാരെന്നറിഞ്ഞീടും നിൎണ്ണയം 6
ദുഷ്ടസ്ത്രീയവൾ സൎവ്വലോകത്തിലും
മോക്ഷകാരണ[illegible] 7
ഇവളെയധികമറപ്പാൻ വിധി
ഈവണ്ണമടുപ്പിക്കുന്നതെന്തിവൻ 8

ഉൾപ്പടിയുള്ളിൽ ചിന്തിച്ചതൊക്കെയും
തമ്പുരാൻ കണ്ടവരോടരുൾചെയ്തു 9
രണ്ടവർ മുതലാളിയുടെ പണം
ഇരുവർക്കും കടമാകപ്പെട്ടിതു് 10
ഒരുത്തൻ പണമഞ്ഞൂറുകൊണ്ടവൻ
മറ്റവൻ പണമമ്പതുകൊണ്ടവൻ 11
വീട്ടുവാനിരുവർക്കും വകയില്ല,
കേട്ടിളച്ചുടയോനിരുവരോടും 12
ആർക്കതിലേറെ സ്നേഹമുടയോനെ
ഓർക്ക, ചിന്തിച്ചു ചൊൽക നീയുത്തരം 13
"ആരോടു മുതലേറെയിളച്ചവൻ
നേരോടേറെ സ്നേഹിപ്പാനവകാശം" 14
എന്നതുകേട്ടു നാഥനരുൾചെയ്തു:–
നന്ന് നീ ചൊന്നപോലെയിവളെന്നെ 15
ഏറെ സ്നേഹിച്ചപേക്ഷിച്ച കാരണം
ഏറെ ദോഷം പൊറുത്തവളോടു ഞാൻ. 16
പിന്നെ നാഥനവളോടരുൾചെയ്തു:–
നിന്നുടെ ദോഷമെല്ലാം പൊറുത്തു ഞാൻ 17
തൃക്കാൽ തൊട്ടവൾ നൽവഴി ബോധിച്ചു
സുകൃതത്തോടു നടന്നു സന്തതം 18
മറിയംമഗ്ദലെത്തായവളിൽ തൻ
തിരുവുള്ളം കുറയാതെ വർദ്ധിച്ചു 19
ലോകാർത്ഥം ലോകനായകനാം ഗുരു
ലോകരെ പഠിപ്പിച്ചൊരു കാലത്തിൽ 20
ആരണ്യം തന്നിൽ കൂടിയെല്ലാവരും
നാരീബാലരും കൂടാതയ്യായിരം 21
വൈകിനേരവും ഭക്ഷിച്ചില്ലാരുമേ
ഏകനാഥന്മിശിഹാ ദയയോടെ, 22
അരുളിച്ചെയ്തു ലോകരെല്ലാരെയും
ഇരുത്തിമേശസ്ഥാനവാസത്തിൽ 23
അപ്പമഞ്ചും വറുത്തമീൻ രണ്ടിനാൽ
അപ്പോളാലോകർക്കൊക്കെ നിറച്ചുതൻ. 24

പരിപൂർണ്ണം വരുത്തിയെല്ലാവർക്കും
പരൻ നാഥൻ 'മിശിഹാടെ വിസ്മയം 25
ശേഷിച്ചീരാറു കൊട്ട നുറുക്കുകൾ
ശേഷം ചിന്തിച്ചു കൂടിയലോകരും:- 26
ഈശോനാഥനെ രാജാവാക്കീടുവാൻ
ആശലോകർക്കറിഞ്ഞു മിശിഹാ താൻ 27
രക്ഷകനെന്ന ഭക്തികൊണ്ടല്ലതു്
ഭക്ഷണരുചി ലാഭമോർത്തിട്ടത്രേ 28
വിശ്വാസ ഹീനന്മാരേയകറ്റുവാൻ
വിശ്വനായകൻ കല്പിച്ചുപായമായ് 29
കടല്ക്കരെയയച്ചു ശിഷ്യരെ
അടവിതന്നിൽ താനുമൊഴിഞ്ഞുപോയ് 30
ശിഷ്യർ തോണിയിൽ പോകുന്ന നേരത്തു
തൽക്ഷണം കടൽ കോപിച്ചനേകവും 31
ഓളമേറിയലറുന്ന വായുവാൽ
തള്ളിത്തോണിയെ മുക്കിത്തുടങ്ങീതു് 32
അന്നേരം കടലോളത്തിൽ നടന്നു
വന്നൊരു മർത്ത്യദേഹം പ്രത്യക്ഷമായ് 33
പേടിപൂണ്ടു കരഞ്ഞിതു ശിഷ്യരും
പേടിപോക്കി മിശിഹായരുൾചെയ്തു:- 34
"ദുഃഖം നീക്കുവാൻ വന്നതു ഞാൻതന്നെ"
ഉൾക്കനിവോടു കല്പന കേട്ടപ്പോൾ 35
ഉടനെ കേപ്പാ താനുണർത്തിടിനാൻ:-
"ഉടയോൻ നീയീവന്നവനെങ്കിലോ 36
കടൽമീതെതന്നെ വരുത്തിക്കൊള്ളുക"
കടൽ ഭൂസകലേശനവനോടു:- 37
"വന്നുകൊൾക"യെന്നു തൻ തിരുവാക്കിനാൽ
ചെന്നു കേപ്പാ കല്ലിൻമീതെയെന്നപോൽ 38
അക്കാലം കടൽ കോപിച്ചു കേപ്പായും
ശങ്കിച്ചു രക്ഷയപേക്ഷിച്ചിടിനാൻ. 39
മിശിഹാ തൃക്കൈ നീട്ടിപ്പിടിച്ചുടൻ:-
വിശ്വാസാല്പാ! നീയെന്തു പകച്ചതു്, 40

മൂന്നു കുറ്റമരുൾചെയ്തു തോണിയിൽ
താനും കൂടെയെഴുന്നെള്ളിയക്കരെ 41
പുക്കവിടെ വസിച്ചോരനന്തരം
അക്കലത്തോളം മാർഗ്ഗമറിയിച്ചു 42
അവിടെ പല വൻപരും ശിഷ്യർക്ക
തീൻ വിശുദ്ധിയില്ലെന്നു പറഞ്ഞിതു് 43
കുളിയാതെയും കൈകഴുകാതെയു-
മുള്ള ഭക്ഷണദോഷമറിയിച്ചു 44
ഉത്തരമപ്പോൾ നാഥനരുൾചെയ്തു:-
ഏതു കല്പനകൊണ്ടതു ദോഷമായ് 45
പുറത്തുള്ളതുകൊണ്ടൊരു ദോഷത്തിൻ-
കറമേറിക വരുവതല്ലഹോ 46
ഉള്ളിൽനിന്നുള്ള ദോഷമലത്തിനു
ക്ഷാളനംകൊണ്ടു ശുദ്ധിയുണ്ടാകുമോ? 47
നാട്ടാചാരത്തെ ഏറ്റവും വദ്ധിച്ച്
കാട്ടുള്ളിൽവച്ചു തേറിക്കാട്ടും ചിലർ 48
ദൈവകല്പന ലംഘിക്കാതെ കറ
ഭവിക്കുമെന്നു ശങ്കിക്കേണ്ട ബലാൽ 49
ഇതു കേട്ടവർ കോപം മുഴുത്തുടൻ
അതിൻശേഷമരുൾചെയ്തു തമ്പുരാൻ:- 50
"കണ്ണില്ലാതുള്ളോൻ കുരുടക്കൂട്ടത്തെ
ഗുണമാംവണ്ണം നടത്തിക്കൂടുമോ? 51
വഴിക്കു പുറപ്പെട്ടവർ പോകിലോ
കുഴിയിലവർ വീഴുമൊരുപോലെ" 52
തന്നുടെ സാരവാക്യരസങ്ങളിനാൽ
പിന്നെയുംകൂടി നാലായിരം ജനം 53
മൂന്നു നാൾകൂടെ പാർത്തവരൊക്കെയും
അനുഗ്രഹിച്ചു തമ്പുരാനന്നേരം 54
ഏഴപ്പംകൊണ്ടും കുറഞ്ഞ മീൻകൊണ്ടും
അഴകാംവണ്ണം വിരുന്നൂട്ടിനാൻ 55
എല്ലാവരും തിന്നു പൊലിപ്പുണ്ടും വന്നു
നല്ല തീൻതരം ശേഷിച്ചു പിന്നെയും 56

ഈരേഴുമകൊട്ട മിഞ്ചൽ നിറച്ചുതാൻ
നേരോടീശോമിശിഹായോടെ വിസ്മയം! 57
രക്ഷനാഥൻ മിശിഹായതിൻശേഷം
ശിഷ്യരെ വിളിച്ചീവണ്ണം ചോദിച്ചു:- 58
“ഞാനീക്കാട്ടിയ പ്രത്യക്ഷം കണ്ടിട്ട്
ഞാനാരെന്നു പറയുന്നു ലോകരും” 59
എന്നരുൾചെയ്തു നേരത്തു ശിഷ്യരും
അന്നാലോകരിൽ കേട്ടതുണർത്തിച്ചു:- 60
“നിവ്യന്മാരിലൊരുത്തനെന്നു ചിലർ
ബ്ബാത്ത ചിലർ മാംദാനയെന്നും” 61
അന്നേരം ശിഷ്യരോടരുളിച്ചെയ്തു
എന്നാൽ നിങ്ങൾക്ക നേരെന്തുറച്ചിതു? 62
ഞാനാരെന്നും ശിഷ്യർ നിങ്ങൾ ചൊല്ലുവിൻ!
അന്നവനിതു കല്പിച്ച നേരത്തു 63
തമ്പുരാനോടും കേപ്പായുണർത്തിച്ചു:-
“തമ്പുരാൻ പുത്രൻ നീയെന്നു നിശ്ചയം” 64
“കേപ്പാ ഭാഗ്യവാൻ നീയതു മാനുഷൻ
കേൾപ്പിച്ചില്ല സർവ്വേശ്വരൻ തമ്പുരാൻ 65
എൻപിതാവത്രെ നിന്നെ ചൊല്ലിച്ചതു
കേപ്പാ നിന്റെ നാമാർത്ഥവും കല്ലല്ലോ? 66
എന്റെ ലോകസ്സഭക്കടിസ്ഥാനം നീ
നിന്റെമേലെന്റെ പള്ളി പണിചെയ്യും 67
അല്ലൽഭവിക്കമിതിനല്ലാതെ
വെല്ലുവാൻ നരകം മതിയായ്‌വരാ 68
സ്വർലോകത്തിന്റെ താക്കോൽ തരുവാൻ ഞാൻ
ഈലോകത്തിൽ നീ കെട്ടിയഴിച്ചപോൽ 69
മോക്ഷലോകത്തും ഞാൻ തികച്ചീടുവാൻ
മുഷ്കരമതിന്നൊക്കെയരുവാൻ ഞാൻ 70
ഇക്കാര്യമന്തരം ദ്രവ്യതവും വരാ”
ഉൾക്കൃപാലിതു കല്പിച്ചതിൻശേഷം 71
പിന്നെത്താൻ മരിച്ചീടും പ്രകാരങ്ങൾ
തന്നുടെ ശിഷ്യരോടരുളിച്ചെയ്തു:- 72

"ആദമാദി നരകുല രക്ഷക്ക്"
ആദരാലെ ജ്ഞാനോപദേശംചെയ്തേ 73
യൂദർ കയ്യാലെ പാടുകളേറ്റീടും,
ഖേദാധിക്യം ക്ഷമിച്ചു മരിച്ചീടും, 74
ഉൻപമോടു ഞാൻ ത്രിദിനം ജീവിക്കും
മുൻപെ വ്യക്തമായ്ച്ചെയ്ത സർവ്വതും 75
ഈവണ്ണമരുളിച്ചെയ്തു കേട്ടപ്പോൾ
ദേവശിഷ്യൻ മനോതാപമുൾക്കൊണ്ടു 76
കേവലമുണർത്തിച്ചിതു കേപ്പാ താൻ:-
ദേവമദ്ഗുരുവേ! കൃപാവാരിധേ. 77
നീയേവം ദുഃഖം കൈക്കൊള്ളരുതയ്യോ!
ആയതു നിനക്കൊട്ടുമഴകല്ല! 78
ഇവ കേപ്പായുണർത്തിച്ചതുനേരം
അവനോടു തിരുവുള്ളക്കേടുമായ്; 79
"ഇവ ചൊല്ലാതെ പോക"യെന്നാട്ടി താൻ
നീ വപുസ്സിൻ സുഖമറിയും നീചൻ 80
നീ വൃഷലൻ മല്ക്കാര്യമറിവില്ല
ദേവനിഷ്ടമതു കാര്യമെന്നറി 81
ദേവകാര്യം പ്രതി മരിച്ചീടുവാൻ
ഭൂവനിയിൽ പിറന്നു ഞാൻ മർത്ത്യനായ്, 82
സർവ്വേശ്വരൻ ചിങ്ങമാസമാറാം ദിനം,
പർവ്വതമേറി താബോറഗ്രേ നാഥൻ 83
കേപ്പാ യാക്കോ, യോഹന്നാനെയും കണ്ടു,
അപ്പർവ്വതമുകളിൽ ചെന്നപ്പോൾ 84
മൂശ, ഏലിയായെന്ന നിവിയന്മാർ
ഈശോ മുന്നിൽ പ്രത്യക്ഷമായത്ഭുതം 85
ആത്മനാഥന്റെയാത്മാവിലെ മോക്ഷം
ആത്മാവിൽനിന്നു ദേഹത്തിൽ ചിന്തിച്ചു 86
ചിന്തിയനല്ല മോക്ഷ നിഴലത്രേ,
തൻതിരുമേനി സൂര്യനെ തോല്പിക്കും, 87
കല്പ്പുയത്തിന്റെ നിർമ്മല വെണ്മയാൽ
കൺപറിക്കുന്ന പ്രകാശയുക്തമാം 88

ഭാവിഭാവ പ്രഭാവ പ്രഭയെന്ന്
അവൻ കണ്ടപ്പോൾ ബുദ്ധി പകച്ചത് 89
മൂശയോടു മേലിയായോടുമപ്പോൾ
ഈശോനാഥനരുളിച്ചെയ്തീടിനാൻ:— 90
"ശത്രുവാല്പല പാടുപെടുമെന്നും,
ശത്രുകയ്യാലെ ഞാൻ മരിക്കുമെന്നും, 91
ലോകമോക്ഷോത്തരം ചെയ്യുമെന്നതും,
ലോകരക്ഷ വരുത്തും പ്രകാരവും" 92
ശക്തനായ ദയാപരൻ തമ്പുരാൻ
വ്യക്തമാംവണ്ണം സ്വല്പമരുൾചെയ്തു. 93
അപ്പോളുസ്ഥല ശോഭകൾ കണ്ടാറെ
കേപ്പാ സന്തോഷം പൂണ്ടുണർത്തിച്ചുടൻ:— 94
"എത്ര നല്ലോരിടമീവിടത്തിൽ നാം
ചിത്രമായ്ക്കുടിൽ മൂന്നു ചമയ്ക്കേണം 95
ഒന്നു സ്വാമിക്കൊന്നേലിയായിക്ക്
ഒന്നു മൂശ നിവിയായിക്കാകേണം 96
നല്ല വിസ്മയമെന്തെന്നറിയാതെ
ചൊല്ലി ശിഷ്യരിലുത്തമനിങ്ങനെ 97
അന്നേരം മേഘം മൂടിയെല്ലാരേയും,
അന്നു ദ്യോവിലെ നാദവും കേട്ടുടൻ:— 98
"ഇയ്യാൾ പുത്രനിനിക്കു മഹാ പ്രിയൻ
ഇയ്യാൾ ചൊല്ലുന്നതെല്ലാമും കേൾക്കേണം" 99
വിസ്മയമെല്ലാം മാഞ്ഞുപോയന്നേരം
വിസ്മയനാഥൻ താനും ശിഷ്യരുമായ് 100
അമ്മലയിൽ നിന്നപ്പോളെഴുന്നള്ളി
നിർമ്മലനാഥൻ താഴ്‌വരെ വന്നപ്പോൾ 101
പിറന്നപ്പോളേ കാഴ്ചയില്ലാത്തവൻ
പുറത്തെ വഴി തന്നിലിരുന്നിട്ട് 102
നാദം കേട്ടപ്പോൾ നാഥനെ കമ്പിട്ടു
ഖേദമാപൂണ്ടപേക്ഷിച്ചാരനന്തരം 103
മണ്ണിൽ തുപ്പൽ കുഴച്ച കുഴമ്പതു
കണ്ണിൽതേച്ചു വെളിവു കൊടുത്തു താൻ 104

യൂദന്മാരുടെ പ്രധാന ദുർജ്ജനം
വേധാവു ചെയ്തു പ്രത്യക്ഷം കൂടുവാൻ 105
നാഥൻ കാഴ്ചകൊടുത്ത പുരുഷനെ
യഥാമുമ്പിൽ വരുത്തിട്ടു ചൊന്നവർ: 106
"ദുഷ്ടനാം ദോഷത്താളനിവൻ നിന്റെ
ദൃഷ്ടി നൽകുവാൻ യോഗ്യമല്ലാത്തവൻ 107
മുമ്പിലത്തെ കുരുടൻ നീയെങ്കിലോ
ഇപ്പോൾ പുത്തനായുണ്ടു നീയെങ്ങിനെ" 108
ചിന്തിച്ചുത്തരം ചൊന്നവരോടവൻ:–
"എന്തുവേണ്ടു രഹസ്യമിതല്ലല്ലോ? 109
ഈശോയെന്നയാൾ ചെയ്തു ദയാവിനാൽ
ദർശനമിനിക്കുണ്ടായി നിശ്ചയം 110
ദോഷമുള്ളവനെന്നറിഞ്ഞില്ല ഞാൻ
ദുഷ്ടർക്കു ദൈവസഹായമില്ലല്ലോ! 111
ജനിച്ചപ്പോഴേ ദൃഷ്ടിയില്ലാത്തതു്
കനിവോടവൻ തന്നിനിക്കണ്ണിനെ" 112
നേരവനിതു ചൊല്ലിയ കാരണം
വൈരത്താലവനെ പുറത്താക്കിനാർ 113
കേട്ടിതു നാഥൻ തൻ കരുണാധിക്യം
കാട്ടി വീണ്ടവനെക്കണ്ടെത്തിയപ്പോൾ 114
തമ്പുരാനരുൾചെയ്തു ദയവോടെ,
"തമ്പുരാന്റെ സുതനെ വിശ്വാസമോ? 115
നിന്മനക്കാമ്പിലെ"ന്നതിനുത്തരം
നിർമ്മലനാഥനോടുണർത്തിച്ചവൻ:– 116
"തമ്പുരാന്റെ പുത്രനെ നീ കാട്ടുകിൽ
അൻപിനോടു ഞാൻ വിശ്വസിച്ചീടുവാൻ" 117
തമ്പുരാൻ ചൊല്ലി "നിന്നോടു ചൊന്ന ഞാൻ
തമ്പുരാന്റെ പുത്രനെന്നറിഞ്ഞാലും 118
ഇതു കേട്ടപ്പോൾ കുമ്പിട്ടു വീണവൻ
കർത്താവേ! തേറി വിശ്വസിച്ചേനഹം 119
ആജ്ഞ സമ്മതം ചെയ്തു പുരുഷന്
സുജ്ഞാന ശോഭ നൽകി സർവ്വേശ്വരൻ 120

മാനുഷനായി വന്ന സർവ്വേശ്വരൻ
ശനിയാഴ്ച പൊറുപ്പിച്ച രോഗങ്ങൾ 121
എന്നതുകേട്ടു യൂദന്മാരത്രയും
അന്നു കോപിച്ചു വിസ്മയം പൂണ്ടവർ 122
വ്യാധിയുള്ളോരു നാരിയെ പിന്നെയും
ആധിപോക്കി മിശിഹാ പൊറുപ്പിച്ചു 123
അന്നാളിലതു ചെയ്യോരു കാരണം
ആ നഗർ വിചാരത്തിന്നുടെ വൻപൻ 124
കുററം നാഥനെ നീചൻ പറഞ്ഞപ്പോൾ
കുററമററ സർവ്വേശ്വരൻ കല്പിച്ചു:– 125
"കേൾക്ക നീ ശനിയാഴ്ച ദിവസത്തിൽ
നാല്ക്കാലിയൊന്നു വീണു കുഴിയതിൽ 126
പാർക്കുമോ, ശനിയാഴ്ച കരേറുമോ?
ഓർക്ക മർത്ത്യനതിൽ വലുതല്ലയോ 127
ന്യായമുള്ളവരെന്നു പറകയും
ന്യായക്കേടനേകം നിങ്ങൾ ചെയ്കയും" 128
ഇപ്രകാരങ്ങൾ കേട്ടു പ്രധാനിയും
കോപവൈശുന്യം വർദ്ധിച്ചു മാനസേ 129
അവർകളുടെ ദുഷ്കൃത വ്യക്തത
അവരോടൊരുമിച്ചു ഹേറോദുവോർ 130
പല നാളിൽ മിശിഹായെക്കൊല്ലുവാൻ,
ഫലമെന്നിയേ വേല ചെയ്താരവർ, 131
നാശമെല്ലാമുറച്ചു താനെങ്കിലും
മിശിഹാ മനസ്സാകും കാലത്തിലും 132
താൻ കല്പിച്ച ദിവസംവരുമ്പോളും
താൻ കല്പിക്കാതെയാവതില്ലൊക്കമേ 133
രോഗക്കാരെ പൊറുപ്പിച്ചുകൊള്ളുവാൻ
വേഗം വൈദ്യനെയവരന്വേഷിക്കും 134
കണ്ടാലേററമവനെ പ്രിയപ്പെടും,
പണ്ടൊരുനാളും കണ്ടിട്ടില്ലെങ്കിലും 135
ആത്മനാഥൻ മിശിഹായുമവ്വണ്ണം
ആത്മരോഗികളെ രക്ഷിച്ചീടുവാൻ. 136

പാപദുഷ്ടരെ രക്ഷിച്ചുകൊള്ളുവാൻ
പാപികളോടുണയും കരുണയാൽ 137
സ്നേഹമോടവരെ ബഹുമാനിക്കും,
മഹാ കഷ്ടമതെന്നു ചിലർ ചൊല്ലും 138
ലോകനായകൻ സർവ്വമറിഞ്ഞവൻ
തൽകൃതത്തിന്നു സാമ്യമരുൾചെയ്തു:– 139
"നൂറാടുള്ളവനൊന്നിനെക്കാണാഞ്ഞാൽ;
നൂറതിലൊന്നൊഴിഞ്ഞെന്ന ഖേദത്താൽ 140
അക്കൂട്ടത്തെയവിടെവെച്ചേച്ചവൻ
പൊയ്ക്കളഞ്ഞോരജത്തിനെ തേടുമേ 141
ഇന്നു ഞാനതുപോലെ ക്ലേശിക്കുന്നു
വന്നു ഞാൻ പാപിക്കൂട്ടത്തെ രക്ഷിപ്പാൻ." 142

എട്ടാംപാദം സമാപ്തം.



## ഒൻപതാം പാദം

മരിച്ച് അടക്കപ്പെട്ട നാലുനാളായ ലാസറിനെ ഉയിർപ്പിച്ചതും, യൂദന്മാരുടെ മേൽപട്ടക്കാരും, പ്രധാനികളുംകൂടി വിചാരിച്ച കർത്താവിനെ കൊല്ലുവാൻ ഉറച്ചതും, ലാസറിന്റെ പെങ്ങൾ മറിയം മഗ്ദലെനാ കർത്താവിന്റെ തൃക്കാലുകളിൽ വിലയേറിയ സുഗന്ധം പൂശിയതും അതു കാരണത്താൽ ശിഷ്യരോടു കല്പിച്ചതും, താൻ പ്രതാപത്തോടുകൂടെ ഓറേശലം പള്ളിയിൽ കഴുതമേൽ എഴുന്നെള്ളിയതും, അപ്പോഴുണ്ടായ സ്തുതിയും, ഓറേശലം നഗരിയെക്കണ്ടു കർത്താവു കരഞ്ഞു" അതിന്റെമേൽ അശരീരി വാക്യമുണ്ടായതും, തന്റെ തിരുമരണത്തെ പിന്നെയും ശിഷ്യരോടു അറിയിച്ചതും, യൂദസ്കറിയോത്ത കർത്താവിനെ ഒററിക്കാണിച്ചു കൊടു

പ്പാൻ കൂലി പറഞ്ഞൊത്തതും, കർത്താവു തന്റെ അമ്മയുടെ പക്കൽചെന്നു് എത്രയും ദുഃഖത്തോടെ യാത്ര ചൊല്ലി പിരിഞ്ഞതും.

പാപത്തിൻ മഗ്ദലെനായും സദാ
തൻ പ്രിയമൊക്കയീശോമേലാക്കിനാൾ 1
അവൾക്കുള്ളൊരു ഭ്രാതാവു് നാമയം
സുവൈഷമ്യമായേറവും വർദ്ധിച്ചു. 2
അവസ്ഥയതു ചൊല്ലി വിട്ടാളുടൻ
ജീവരക്ഷാ നാഥനോടുണർത്തിപ്പാൻ. 3
തൻപ്രിയനായ ലാസറിനാമയം
തമ്പുരാനോടു ദൂതരറിയിച്ചു. 4
കർത്താവീമൊഴി കേട്ടിട്ടു രണ്ടുനാൾ
പാർത്തുപിന്നെയും പോയില്ല രക്ഷകൻ, 5
ഇഷ്ടനാഥൻ ശിഷ്യരോടു ചൊല്ലിച്ചു
ഇഷ്ടനാമെന്റെ ലാസർ മരിച്ചെന്നു്. 6
ഒട്ടുക്കമെഴുന്നള്ളി സർവ്വപ്രഭു
ഓടിവന്നപ്പോൾ മാർത്തായുണർത്തിച്ചു
"ഉടയോൻ നീയിവിടെയുണ്ടെങ്കിലോ 7
ഉടപ്പിറന്നവൻ മരണംവരാ. 8
ഇപ്പോഴും നീ പിതാവോടപേക്ഷിച്ചാൽ
തല്പിതാവതു കേൾക്കുമറിഞ്ഞു ഞാൻ 9
വിശ്വനാഥന്മിശിഹായരുൾചെയ്തു:-
"വിശ്വസിക്ക നിൻ ഭ്രാതാവു ജീവിക്കും" 10
മറിയം മഗ്ദലെത്തായതുനേരം
അറിഞ്ഞപ്പോളവളോടി വന്നുടൻ 11
ചേതസി പ്രിയമുള്ളവർകളുടെ
ചേതസ്താപത്തെക്കണ്ടു ദയാപരൻ. 12
അല്പംകൊണ്ടു പുറപ്പെട്ടു കണ്ണുനീർ
തല്പരൻ തന്റെ പ്രിയത്തെകാട്ടിനാൻ 13
മൃത്യുസംസാരവരാകുന്ന കാരണം
ദുഃഖംപോക്കുവാൻകൂടി മഹാജനം 14

ഭൂമി രന്ധ്റത്തിൽവെച്ചു മുമ്പേശവം
ഭൂമി നാഥനവിടേക്കെഴുന്നള്ളി 15
കല്ലടപ്പതു നീക്കുവാൻ കല്പിച്ചു
നാലുവാസരം ചെന്നവൻ ചത്തിട്ട് 16
കർത്താവെ പാരം നാറീടുമിശ്ശവം”
മാർത്തായിങ്ങനെ വാർത്തയുണർത്തിച്ചു 17
വിശ്വനാഥൻ പിന്നെയും കല്പിച്ചു:-
“വിശ്വസിച്ചാൽ മരിച്ചവൻ ജീവിക്കും” 18
ത്രാതാവുതാൻ പിതാവോടപേക്ഷിച്ചു:-
“പിതാവേയെന്റയപേക്ഷ കേട്ടു നീ 19
അതു കാരണം നിന്നെ സ്തുതിക്കുന്നു
ഇതിഹയിപ്പോൾ ഞാനപേക്ഷിക്കുന്നു 20
ഞാനപേക്ഷിക്കും കാര്യങ്ങളൊക്കെയും
അനുകൂലമറിഞ്ഞരിക്കുന്നു ഞാൻ” 21
ഈ മഹാജനം കണ്ടു വിശ്വസിപ്പാൻ
ആമയമിതു പറഞ്ഞു കേൾപ്പിച്ചു:- 22
അതിൻശേഷമനന്ത ദയാപരൻ
പുത്രൻ തമ്പുരാനുന്നതാനന്ദത്താൽ 23
“ലാസർ നീ പുറപ്പെട്ടുവാ”യിങ്ങനെ
ലാസറുമപ്പോൾ ജീവിച്ചു വിസ്മയം 24
ഇടിപോലൊരുനാദം കേൾക്കാമപ്പോൾ
ഉടൻ ചത്തവൻ ജീവിച്ചെഴുന്നേററു 25
പലരുമിതാൽ രക്ഷിതാവെന്നതും
കല്മഷംനീക്കി വിശ്വസിച്ചീടിനാർ 26
ചിലരിക്കഥ പട്ടക്കാരരോടും
വലിയ ജനത്തോടുമറിയിച്ചു. 27
പൈശുന്യമവർ വ്യാപിച്ചു മാനസേ.
മിശിഹായെ സ്തുതിയറച്ചോററവും 28
യോഗംകൂടി വിചാരിച്ചു യൂദരും:-
“വേഗമീശോയെക്കൊല്ലണമെന്നാലും 29
അഗ്നി വർദ്ധിച്ചു പെരുകീടുംമുമ്പെ
അഗ്നിവേഗം കെടുത്തേണമല്ലെങ്കിൽ 30

ശക്തിപ്പെട്ടെന്നാലഗ്നി കെട്ടത്താമോ?
ശക്തിയേറിവരുമല്ലൊഴിപ്പോൾ 31
ഇവൻ ചെയ്യുന്ന വിസ്മയം കാൺകയാൽ
ദേവനെന്നു ലോകരാച്ചൃപോം. 32
അവന്റെ ചൊല്ലിൽ നില്ക്കുമെല്ലാവരും
അവസ്ഥകൊണ്ടു കാണാമിതപ്പോഴെ 33
റോമ്മാരാജ്യവും പരിഭവിച്ചിടും,
നമ്മുടെ നാട്ടിന്നന്തരവും വരും 34
എന്തുവേണ്ടുവെന്നെല്ലാരും നോക്കുവാൻ
അന്തരമായെല്ലാവരും ഗ്രഹിച്ചല്ലോ!" 35
കയ്യേപ്പായെന്ന മേല്പട്ടമുള്ളവൻ
ന്യായമത്രയവൻതന്നെ വിധിച്ചത്":– 36
"ലോകമൊക്കെയും രക്ഷിപ്പതിന്നായി,
ലോകരിലൊരുത്തൻ മരിക്കനല്ലു" 37
മരണംകൊണ്ടു രക്ഷ ലോകത്തിന്നു
വരുമെന്നറിയാതെ പറഞ്ഞവൻ 38
ഹിംസിപ്പാനുള്ള മനസ്സുകൊണ്ടത്രെ
ഈവ സാദ്ധ്യമെന്നു പറഞ്ഞു കയ്യേപ്പാ 39
അന്നുതൊട്ടു മിശിഹായെക്കൊല്ലുവാൻ
വന്നവർക്കു മനസ്സിലെ നിശ്ചയം 40
പെസഹാ പെരുന്നാളടുക്കുന്നതിൻ
വാസരമാറു മുൻപിൽ മിശിഹാ താൻ, 41
ലാസറോടെ വിരുന്നിലിരുന്നപ്പോൾ
അസ്ഥലത്തിൽ മഗ്ദലെത്താ മൊന്നവൾ 42
മാണിക്കമായ സുഗന്ധമീലിസം
പുണ്യകാൽകളിൽ പൂശി ഭക്തിയോടെ 43
സ്കറിയോത്ത ദുരാത്മാവുന്നേരം
പറഞ്ഞു "മഹാ ചേതമിതെന്നവൻ 44
ഇതിന്റെ വില മുന്നൂറു കാശുണ്ട്
ഇതിനാലെത്ര ദാനധർമ്മം ചെയ്യാം?" 45
കള്ളൻ മോഷ്ടിപ്പാനാഗ്രഹംപൂണ്ടവൻ
ഉള്ളിൽ ദീനദയാവുകൊണ്ടല്ലതു" 46

അന്നേരമരുളിച്ചെയ്തു രക്ഷകൻ
"എന്നുടെ ദേഹം പൂശിയനുകാലം 47
അവൾ ചെയ്തതിനർത്ഥമുണ്ടെന്നോരീ
ശവത്തെയടക്കുമ്പോളിതു ക്രിയ 48
കാലവുമതിനടുത്തിരിക്കുന്നു"
എല്ലാരും കൃതം നന്നെന്നു ചൊല്ലീടും 49
മർത്ത്യപൗരുഷം നാണിപ്പിച്ചീടുന്ന
പ്രതാപതുല്യനാഥനൂറോശലം 50
പൂകുവാൻ തിരുമനസ്സിൽ കല്പിച്ചു,
അക്കോപ്പെത്രയും ചിത്രം ചിത്രമഹോ 51
തേരിലാനക്കഴുത്തിലുമല്ലല്ലോ
വീഴ്ച്ചമേറുമശ്വത്തിന്മേലുമല്ല 52
കഴുതമേറി മഹാ ഘോഷത്തോടും
എഴുന്നള്ളി മിശിഹാ പുറപ്പെട്ടു 53
സ്വർണ്ണം സുവർണ്ണ പങ്കത്തിലെങ്കിലും
വർജ്ജ്യം പങ്കവും പൊന്നിലിരിക്കിലും 54
സ്വർണ്ണത്തിൻ കാന്തിമാനം മങ്ങാത്തപോൽ
സ്വർണ്ണവർണ്ണ സ്വരൂപിയാം നാഥനെ 55
അസംഖ്യം ലോകർ കൂടിയെതിരേറ്റു
"പ്രസാദം മഹാ സ്തുതിഘോഷത്തോടും 56
ഓശാന ദാവീദിനുടെ പുത്രനും,
ആശീർവ്വാദം സർവ്വേശ്വരന്റെ നാമത്താൽ 57
സാധുവാംവണ്ണം വരുന്ന നാഥനും
സാധുലോക ജനത്തിനു സഭാവും 58
ഉന്നതത്തിലും തമ്പുരാനു സ്തുതി."
എന്നെല്ലാവരും സ്തുതിച്ചു ഘോഷിച്ചു 59
വൈരമുള്ളവരു മുടക്കിനാർ
ഗുരുവെയെന്തിതെന്നു കേട്ടാറെ 60
ദുർജ്ജനമിതു ചൊന്നതിന്നുത്തരം
സജ്ജന സർവ്വനാഥനരുൾചെയ്തു. 61
"സജ്ജനത്തെ മുടക്കിയാൽ, കല്ലുകൾ
ആജ്ഞകേട്ടെന്നെ സ്തുതിച്ചീടുമുടൻ 62

എന്നതുകേട്ടു ശത്രു മനസ്സിങ്കൽ
ഘന ക്രോധാഗ്നിജ്ജ്വലിച്ചു ദൃഢം. 63
രാജധാനികൂട്ടത്തുമിശിഹായും
യശസ്സുമതിൻ മുഖ്യവും പാർത്തു താൻ 64
ചാർത്തു കണ്ണുനീരിനുടെ ധാരകൾ
പേർത്തോറശ്ലേമെ! യെന്നരുൾചെയ്തു:- 65
"മുന്നം നീ നിബിയന്മാരെക്കൊന്നവൾ
വന്നുകൂട്ടും നിനക്കതിന്റെ ഫലം 66
ചിന്തിക്കാതെ നിനക്കുള്ള ഭാഗ്യം നീ
അന്ധത്വംകൊണ്ടു കാണാതെ നിന്ദിച്ചു 67
കൂട്ടം കുഞ്ഞിനെ കുക്കുടപ്പേടപോൽ ;
കൂട്ടുവാൻ നിന്നെയാസ്ഥയായെത്ര ഞാൻ 68
കിട്ടിയില്ല നിനക്കതിന്റെ ഫലം,
വീട്ടുവാനുള്ള കാലംവരുന്നഹോ 69
ശത്രുകൂട്ടം, വളയും ഞെരുക്കീട്ടു-
മ്മിത്രരന്നു നിനക്കാരുമില്ലാതെ 70
ചിന്തവെന്തതി സംഭ്രമഭീതിയാൽ
അന്തവും നിനക്കാവഹിക്കും പുനർ 71
കല്ലിന്മേലൊരു കല്ലു ശേഷിക്കാതെ
എല്ലാം നിന്നിലൊടുങ്ങുമസംശയം" 72
പത്തനത്തിൽ ചൊല്ലി മഹാ യോഗത്തിൽ:-
പിതാവെയിപ്പോൾ കാട്ടുക പുത്രനെ! 73
ഇടിപോലൊരു നാദം കേൾക്കായുടൻ:-
"കാട്ടിനിന്നെ ഞാൻ കാട്ടുവന്മേലിലും" 74
ശിഷ്യരോടു താൻ പിന്നെയരുൾചെയ്തു:-
"ദ്വേഷികളുടെ പക്കൽ കയ്യാളിച്ചു 75
കുരിശിലെന്നെ തൂക്കുവാൻ കല്പിക്കും
ധരിക്കയിപ്പോൾ കാലമടുക്കുന്നു" 76
നത്തിന്നു പ്രഭപോലെ മിശിഹാടെ
സ്തുതി മുഖ്യജനത്തിനസഹ്യമായ് 77
അതു കാരണം മേല്പട്ടക്കാരനും
ശത്രുയോഗവും കൂടിയൊരുമ്പെട്ടു 78

ഇവൻ ചെയ്യുന്ന ക്രിയകൾ കണ്ടിട്ട്
സർവ്വലോകരനുസരം ചെയ്യുന്നു 79
ചതിയാലിവനെ വധിപ്പിക്കേണം
അതല്ലാതൊരുപായവും കണ്ടില്ല 80
പെരുനാളിലതു കൂട്ടുവാൻ പണി
വിരോധിച്ചിടും ലോകരൊരുപോലെ 81
സ്കറിയോത്ത ദ്രവ്യത്തിനു മോഹിതൻ
നെറിവുകെട്ട ദുഷ്ടൻ നരാധമൻ 82
എന്തിനിക്കു തരും നിങ്ങൾ ചൊല്ലുവിൻ
ചിന്തിച്ചപോലെ സാധിപ്പിച്ചീടുവൻ 83
നിങ്ങൾക്കുള്ള പ്രത്യർത്ഥി ജനത്തിനെ
നിങ്ങൾക്കു ഞാനവകാശമാക്കുവൻ 84
മുപ്പതു വെള്ളിക്കാശു വിലയതു
അപ്പോളെല്ലാരുമൊത്തു ബോധിപ്പിച്ചു 85
സൽഗുരുവായ സർവ്വേശനെയവൻ
നിർഗ്ഗുണനിധി മൂഢരിൽ നീചകൻ 86
വിറ്റാവൻ വില വാങ്ങി മടിയാതെ,
ഒറ്റുവാൻ തരം നോക്കി നടന്നിതു് 87
സ്വാമി തന്റെ മരണമടുത്തപ്പോൾ
സ്വമാതാവിനെക്കണ്ടു മിശിഹാ താൻ 88
യാത്രചൊല്ലി, വരുന്ന ദുഃഖങ്ങളും
പിതാവിന്നുടെയാജ്ഞയും കേൾപ്പിച്ചു 89
സർവ്വ സൃഷ്ടിയിൽ മെ പ്രിയകന്യകെ!
ഭാവിയാകുന്ന വസ്തുക്കൾ ചൊല്ലുവാൻ 90
മടിയെങ്കിലും പീഡയെന്നാകിലും,
മൂടുവാൻ യോഗ്യമല്ലെന്നറച്ചു ഞാൻ 91
ഞാൻ പിതാവിന്റെ രാജ്യത്തു പോകുവാൻ
ഇപ്പോൾ കാലംവരുന്ന സമയമായ് 92
പോകുമ്മുമ്പിൽ ഞാൻ നിന്നോടു വാർത്തകൾ
ഒക്കെയുമറിയിപ്പാനായ് വന്നിതു്:— 93
"ഇഷ്ടമാതാവേ കേട്ടുകൊണ്ടാലുമെ
ദുഷ്ടന്മാരുടെ കൈകളാൽ ഞാൻ മഹാ 94

നിഷ്ഠൂര ദുഷ്കൃത്യങ്ങളനേകവും
ഇഷ്ടപാലനത്തിന്നു ക്ഷമിക്കും ഞാൻ 95
എന്നെ വിററു കഴിഞ്ഞതറിഞ്ഞുടൻ
പിന്നെ ശത്രുക്കളെന്നെ പിടിച്ചീട്ടും 96
കെട്ടും തല്ലുമിഴക്കും നിഷ്ഠൂരമായി
അടിക്കും ദേഹം പൊളിക്കും തല്ലിനാൽ 97
മുൾമുടിവെച്ചും, കുരിശിൽ തൂക്കീട്ടും
തുളച്ചും ഹൃദയത്തെ കുന്തത്തിനാൽ 98
ഇതെല്ലാം ക്ഷമിപ്പാനുറച്ചു ഞാൻ
പിതാവുമതു കല്പിച്ചു നിശ്ചയം 99
ലോകദോഷത്തിനുത്തരംചെയ്യേണ-
മെങ്കിലിതിന്നു സമ്മതമാകേണം 100
ഭൂമിഖണ്ഡവും തമ്പുരാനെപ്രതി
ശങ്കിപ്പാൻ യോഗ്യമല്ലെന്നു കാട്ടുവേൻ. 101
പരലോകസുഖമേകമാദ്യമെ-
ന്നവ്വി ലോകരിതിനാലറിയേണം. 102
എന്നുടെ ദുഃഖംകൊണ്ടു വലയും നീ
ഞാനതുകൊണ്ടു സഹിച്ചുമേററവും 103
മനസ്സിൽ സ്ഥിരം കൊള്ളുക നാമിനി,
തനിക്കുള്ളവർ കല്പന കേട്ടീട്ടും 104
നിവ്യന്മാരിതു മുമ്പെയറിയിച്ച
സർവ്വതും തികഞ്ഞീടുമിതുകാലം 105
ഇടികൊണ്ടപോൽ തപിച്ചു സ്ത്രീവര,
വാടി കണ്ണുകൾ പെയ്തു പെരുമഴ 106
ഒട്ടുനേരമഭാഷയായ് നിന്നിട്ട്
ഇടമുട്ടിപ്പറഞ്ഞു വധൂത്തമ 107
ഇത്ര ദുഃഖമിനിക്കു മററൊന്നിനാൽ
വസ്തുവൊക്കെയും മുടിഞ്ഞാലും വരാ 108
ദേവകല്പന കേട്ടേ മതിയാവൂ
തദ്വിരോധമയോഗ്യമല്ലൊട്ടുമേ 109
ഉത്കൃഷ്ടം കൂടെക്കൊണ്ടു ഞാൻ നിന്നുടെ
സങ്കടം കുറപ്പാൻ മമ വാഞ്ഛിതം. 110

അതുകൊണ്ടൊരു രണ്ടുപ്പുണ്ടാം മമ
ചേതസ്സിലതുകൂടാതെന്തുഗതി, 111
സർവ്വനാഥനാം പുത്രനിതു കേട്ടു
സർവ്വ സ്നേഹമാതാവോടരുൾചെയ്തു 112
ഇരുവരുടെ ദുഃഖം പൊറുക്ക നീ
ഇരുവരുടെ ദുഃഖവും ഞാൻ തഥാ 113
എന്നു പുത്രൻ അരുൾചെയ്തു നേരത്തു
അന്നേരം ദേവമാതാവരുൾചെയ്തു:- 114
നിന്നുടെ ദുഃഖത്തിന്നു പ്രതിശ്രുതി
എന്നാത്മാവിലതേൽക്കുമുഗ്രം തഥാ 115
ലോകപുത്ര! വിരോധമെന്നാകിലും,
ലോകരക്ഷയതിനാലുണ്ടാമല്ലോ 116
എന്നിലുമെന്നേക്കാളെനിക്കിഷ്ടമാം
നിന്നിലും പിതൃകല്പന സമ്മതം 117
അന്നേരം സുതൻ മൂന്നാന്നാൾ രാവിലെ
നിന്നെക്കാണ്മതിനായ് വരുന്നുണ്ടു ഞാൻ 118
പിന്നെയെന്നും മരണമുണ്ടായ് വരാ
അന്നേരം നിന്നെ തണുപ്പിച്ചീടുവാൻ 119
ഈവണ്ണം പ്രഭു യാത്ര വഴങ്ങീട്ടു
പോയ് വിധിപോലെ പെസഹാ കഴിച്ചു. 120

ഒൻപതാംപാഠം സമാപ്തം.

---

## പത്താം പാഠം

പെസഹാ ആയത്തമാക്കുവാൻ തന്റെ ശിഷ്യരോടു കല്പിച്ചതിൻവണ്ണം ആയത്തമാക്കിയതും, തന്റെ ആ ഒടുക്കത്തെ അത്താഴത്തിൽ ശിഷ്യരുടെ കാൽ കഴുകുകയും, യൂദസ്കറിയോത്ത തന്നെ കാട്ടിക്കൊടുക്കുന്ന

വിവരം അറിയിക്കയും അപ്പത്തിന്റേയും വീഞ്ഞിന്റേയും സാദൃശ്യത്തിൽ തന്നെത്തന്നെ മുഴുവനും തന്റെ ബാവാക്കു പൂജയായിട്ടും മനുഷ്യരുടെ ആത്മാവിന്റെ ഭക്ഷണമായിട്ടും കല്പിക്കയും ചെയ്തതും, താൻ ചാവുമ്പൊരുൾ അരുളിച്ചെയ്തതും, പത്രോസു തന്നെ മൂന്നുഴം ഉപേക്ഷിക്കുമെന്നു അരുളിച്ചെയ്തതും, അത്താഴം കഴിഞ്ഞു തന്റെ പിതാവിനെ സ്തുതിച്ചുകൊണ്ടു മൂന്നു ശിഷ്യരോടുകൂടെ ഒരു തോപ്പിൽ ചെന്നു തന്റെ ബാവായോടു പ്രാർത്ഥിച്ചു ചോര വിയർത്തതും, ഒടുക്കം മാലാഖാ വന്നു ആശ്വസിപ്പിച്ചതും അതിന്റെശേഷം ശിഷ്യരെ ഉണർത്തിക്കൊണ്ടു ശത്രുക്കളുടെ എതിരെ ചെന്നതും, തിരുവാക്കിന്റെ ശക്തിയാൽ ശത്രുക്കൾ വീണതും അവരെ എഴുന്നേല്പിച്ചതും, യൂദസ്കറിയോത്ത കർത്താവിനെ മുത്തിക്കൊടുത്തതും, കേപ്പാ ഒരുത്തന്റെ ചെവി ചെത്തിയാറെ ആയതിനെ സ്വസ്ഥതയാക്കിയതും, കർത്താവിനെ ശത്രുക്കൾ പിടിച്ചുകെട്ടി ഹന്നാന്റെ പക്കൽ കൊണ്ടുചെന്നതും, ഒരു നീചൻ തന്റെ തിരുകന്നത്തിൽ അടിച്ചതും, പിന്നീടു കയ്യേപ്പായുടെ പക്കൽ കൊണ്ടുപോയതും, തന്നെ കൊല്ലുവാൻ തക്കവണ്ണം പലക്കൂട്ടം കള്ളസ്സാക്ഷി ഉണ്ടാക്കുകയും പിന്നെയും പല വിധത്തിൽ കർത്താവിനെ കഷ്ടപ്പെടുത്തിയതും.

പുളിയാത്തപ്പം തിന്നേണ്ടും മുമ്പിലെ
നാളിൽ ശിഷ്യരടുത്തു ചോദിച്ചിതു്:- 1
"ഇപ്പെസഹായുടെ ഭക്ഷണമെവിടെ
കോപ്പുകൂട്ടേണമെന്നരുളീടുക." 2
പരമപരൻ മിശിഹാതമ്പുരാൻ
അരുളിച്ചെയ്തു ശിഷ്യജനത്തോടു്:- 3
"പുരത്തിൽ നിങ്ങൾ ചെല്ലുമ്പോൾ നീർക്കുടം
ഒരുത്തൻ കൊണ്ടുപോകുമവനുടെ 4
സ്ഥലത്തിൽ നിങ്ങൾ കൂടവെ ചെല്ലുവിൻ
ശാലകാട്ടുമാ വീട്ടിലെ നായകൻ 5

അതിൽ പെസഹാവിരുന്നു കൂട്ടുവിൻ"
ഈ കല്പനപോലെ ചെയ്താരവർ 6
അക്രൂരമുള്ളോരാടപ്പോൾ തമ്പുരാൻ
അക്കാലം മരിക്കുമെന്ന കാരണം 7
നിൎമ്മല സൎവ്വജ്ഞാനിയാം ദേവനും
നിൎമ്മലമുള്ളോരാട്ടു പൂജിക്കേണം 8
ആടതു ചുട്ടു പത്തിരായും ദ്രുതം
വീട്ടുതോറും ഭക്ഷിക്കേണമെല്ലാരും 9
എന്നു പണ്ടൊരു പ്രമാണം കല്പിച്ചു
തന്റെ ലോകൎക്കിതെത്രയുമാദരം 10
ഇക്കല്പന വിഷയവും സാമ്യവും
തികപ്പാനീശോ പെസഹാ തിന്നിതു് 11
അത്താഴം കഴിയുന്ന നേരമുടൻ
വസ്ത്രമൊക്കെക്കള മീശപാരമുള്ളവൻ 12
(ചിത്രമെത്ര താൻ ചെയ്യോരു വിസ്മയം)
ചിത്തടക്കത്തിനെളിമ വിനയത്താൽ 13
ശീലചുറ്റി, താൻ ശിഷ്യജനങ്ങടെ
കാൽ കഴുകി വിശുദ്ധി വരുത്തിനാൻ 14
അതിന്റെശേഷമരുൾചെയ്തു തമ്പുരാൻ:-
"കൎത്താവെന്നതും ഗുരു ഞാനെന്നതും" 15
എല്ലാരും നിങ്ങളെന്നെ വിളിക്കുന്നു;
ഉള്ളപോലിതു ചൊല്ലുന്നിതെന്നുടെ 16
എളിമയുള്ള വൃത്തിയിൽ കണ്ടപോൽ
തെളിവോടിതു ചെയ്യേണം നിങ്ങളും 17
ഇവ ചൊല്ലീട്ടന്തൎവ്വികാരത്തോടെ
ഭാവിദൎശനംകൊണ്ടരുളിച്ചെയ്തു:- 18
സത്യം നിങ്ങളിലൊരുത്തനൊറ്റനായ്
ശത്രുകൾക്കെന്നെ കയ്യാളിക്കുമിതു്, 19
ആരെന്നെല്ലാരും ചോദിച്ചീടും വിധൗ
തിരിച്ചു സ്കറിയോത്തയെ കാട്ടിനാൻ 20
അതിന്റെശേഷം വാക്കിന്നഗോചരം
അതുല്യപ്രിയത്തിനുടെ രക്ഷകം 21

അർച്ചകരമാത്മാവിന്നുടെ രക്ഷയ്ക്കും
അർച്ചശിഷ്യ കുർബാനയും നൽകിനാൻ 22
തൻവിശുദ്ധ ശരീരവും ചോരയും
രണ്ടുമമ്മാനുഷ മംഗല ദത്തമായ് 23
ഉള്ളിൽ ചേർന്നിരിപ്പാൻ പ്രിയത്താലതു
കൊള്ളുക,യെന്നു മിശിഹാ കൽപ്പിച്ചു 24
എപ്പോഴുമുള്ള ഭക്ഷണസാധനം
അപ്പംകൊണ്ടു ശരീര ബലം വരും, 25
മുന്തിരിങ്ങാ ഫലരസ പാനത്താൽ
സന്തോഷമുണ്ടാം നശിക്കും ദാഹവും 26
ഈ രണ്ടിൽ ഗുണം കൊള്ളുമാത്മാവിന്നും
വരുമെന്നതിന്നർത്ഥമറിയിപ്പാൻ 27
തദ്രൂപങ്ങളിൽ രഹസ്യമായത്
തദ്രൂപങ്ങളിൽ തന്നെ മറച്ചു താൻ, 28
എന്നുമേയകന്നീടാതിരിപ്പാനായ്
ഇസ്നേഹോപായം കല്പിച്ചു തന്നിതു് 29
അന്നു ശിഷ്യർക്കു പട്ടംകൊടുത്തു താൻ,
പിന്നെച്ചാവു പൊരുളരുളിച്ചെയ്തു:— 30
കേട്ടുകൊള്ളുവിനെന്റെയുണ്ണികളെ
ഒട്ടും വൈകാതെ പോകുന്നു ഞാനിതാ 31
പുത്രനായുള്ള പ്രമാണം നൽകുന്നു:—
അതാകുമെന്റെ ശിഷ്യർക്കു ലക്ഷണം. 32
നിങ്ങളെ ഞാൻ സ്നേഹിച്ചതുപോലെ
നിങ്ങൾ തങ്ങളിൽ സ്നേഹമുണ്ടാകണം! 33
ഞാൻ പോകുന്ന സ്ഥലത്തിങ്കലെത്തുവാൻ
ഉപായം നിങ്ങൾക്കിപ്പോഴുണ്ടായ്‌വരാ, 34
ഇപ്പോൾ കൂടാത്തതെന്തുകൊണ്ടെന്നതും
കേപ്പാ "കൂടെ മരിപ്പാൻ ഞാനെ"ന്നവൻ 35
"നീ മരിക്കുമോ"യെന്നരുളിച്ചെയ്തു:—
"ശെമോൻകേപ്പായെ കേട്ടുകൊൾകെങ്കിൽ നീ 36
ഇന്നിശാകോഴി കൂകുന്നതിൻമുമ്പേ
മൂന്നു വട്ടം നീയെന്നെയുപേക്ഷിക്കും. 37

ഞാൻ പോകുംവഴി നിങ്ങൾക്കുണ്ടാകുവാൻ
ഞാൻ പ്രമാണിക്കും കൽപ്പന കേട്ടാലും 38
എന്നോടുകൂടെ വാഴേണമെങ്കിലോ
എന്നെ സ്നേഹമുണ്ടാകിലും കല്പന 39
ഉപേക്ഷിക്കാതനുസരിച്ചീടേണം
ഞാൻ പോയിട്ടു നിങ്ങൾക്കുള്ള പീഡകൾ 40
പോക്കി റൂഹായെ യയ്പ്പൻ സത്വരം
നീക്കിടുമയ്യാൽ ചിത്ത തമസ്സിനെ 41
മുന്തിരിങ്ങാ വള്ളിയതു തൻ കൊമ്പിൽ
നിന്നു വേർപെട്ടാൽ കായുണ്ടായീടുമോ? 42
എന്റെ സ്നേഹത്തിൽനിന്നു വേർപെട്ടവൻ
അഗ്നിക്കുമാത്രം കൊള്ളുമക്കൊമ്പുപോൽ 43
ഞാൻ സഹായമില്ലാതൊരു കാര്യവും
നിങ്ങൾക്കു സാദ്ധ്യമായ് വരാ നിർണ്ണയം 44
എന്നിൽനിന്നകലാതെ നിന്നീടുവിൻ
എന്നാൽ നിങ്ങൾക്കു ഞാൻ തുണസന്തതം 45
ഞാൻ പോകുന്നതിനാൽ വരും ദുഃഖങ്ങൾ,
അപായമതുകൊണ്ടുള്ള സംഭ്രമം, 46
നീക്കുവിൻ ശുഭം കൂട്ടുവിൻ നിങ്ങൾക്കു
സങ്കടം നിങ്ങൾക്കാവശ്യമായതു്, 47
എൻ നാമത്താലപേക്ഷിപ്പതൊക്കെയും
ഞാൻ നിങ്ങൾക്കു വരുത്തിത്തന്നീടുവൻ" 48
ഇതരുൾചെയ്തു ശേഷവും തന്നുടെ
പിതാവിൻസ്തുതി ചെയ്തതിൻശേഷവും 49
ചിത്തെ തെളിവും ഭൂമിക്കു വെളിവും,
അസ്തമിച്ചിട്ടെഴുന്നള്ളി രക്ഷകൻ 50
തൽപുരത്തിലെ സൗഖ്യമതൊക്കവെ
അപ്പോൾ കൂടെപ്പുറപ്പെട്ടു നിശ്ചയം 51
ഈശോ നായകൻ ചെന്നൊരു തോട്ടത്തിൽ,
തൻ ശിഷ്യന്മാരെ ദൂരത്തു പാർപ്പിച്ചു 52
തൽപ്രതാപ സാക്ഷികളാം മൂവരെ
താൻ തിരിച്ചുകൊണ്ടുപോയരുൾചെയ്തു:- 53

"മരണാധി മേ മാനസേ പ്രാപിച്ചു
പരീക്ഷ തന്നിൽ വീഴാതിരിപ്പാനായ് 54
ഉണർന്നു നിങ്ങൾക്കിപ്പോൾ ദേവബലം
ഉണ്ടാവാനായി പ്രാർത്ഥിച്ചുകൊള്ളണം 55
മേല്പ്രാണയാത്രയടുത്തിരിക്കുന്നു
അല്പം പിന്നെയും നീങ്ങീട്ടു കുമ്പിട്ടു 56
സ്വപിതാവോടപേക്ഷിച്ചു ചൊന്നതു് :-
മേ പിതാവേ! നിൻ സമ്മതമെങ്കിലോ 57
ദുസ്സഹമീ ദുഃഖമൊഴിക്ക നീയെ!
മനക്കാമ്പു നിൻ തികെച്ചു്, കേവലം 58
ഒഴിപ്പാൻ തെളിഞ്ഞില്ലെങ്കിൽ, നിന്നാജ്ഞ
വഴിപോലെ നിന്നിൽ വൃത്തിയാകട്ടെന്നും 59
പിന്നെ ശിഷ്യരെക്കണ്ടൊന്നെഴുന്നെള്ളി
സ്വപ്നത്തിലകപ്പെട്ടതു കണ്ടു താൻ 60
"എന്നോടുകൂടെയുണർന്നിരിപ്പതി–
നിന്നു നിങ്ങൾക്കു സാധ്യമതില്ലയോ, 61
മനസ്സാകിലും ദുർബല പാത്രങ്ങൾ
എന്നറിഞ്ഞു ഞാനെ"ന്നു പ്രഭോത്തമൻ 62
തമ്പുരാൻ പിന്നെയും നമസ്കരിച്ചു
മുൻപോലെയുറങ്ങി ശിഷ്യന്മാരും 63
മൂന്നാംവട്ടം വരുന്ന ദുഃഖങ്ങളും
തന്നുടെ ക്ഷമയനുസരിപ്പോരും 64
പൃഥക്കരെന്നുമല്ല കള്ളരെയും
നരകത്തിങ്കൽ വീഴുവോരെന്നുള്ളും 65
ചിന്തിച്ചിട്ടുള്ള താപമഹത്വത്താൽ
തൻതിരുമേനി ചോര വിയർത്തു താൻ 66
ചിന്തി കണ്ണിൽ ക്ഷതജമൊഴുകീട്ടു
രക്തസ്വേദത്താൽ നനച്ചു ഭൂതലം 67
അന്നേരമൊരു മാലാഖ വന്നവൻ
തന്നെ വന്ദിച്ചുണർത്തിനാനിങ്ങനെ 68
"ആ ജഗൽപ്രഭു നീയല്ലോ നിന്നുടെ
തേജസ്സിനു സമമോ ജഗത്ത്രയം! 69

അനന്തന്റമോക്ഷ മഹത്വത്തിനു
ഹീനാന്ത ധർമ്മ മഹത്വംകൊണ്ടു നീ 70
ദേഹനീതിക്കു പകരം വീട്ടുവാൻ
ഭൂവിങ്കൽ നരനായ സർവ്വപ്രഭോ! 71
നിൻതിരുനാമാർത്ഥമറിഞ്ഞല്ലോ നീ;
നിൻപിതാവിന്നിഷ്ടവുമറിഞ്ഞു നീ. 72
സാമ്യമല്ലാത്ത ദയാവു കണ്ടവർ
സ്വാമി നിൻജയം ഘോഷിക്കും ഞങ്ങളും 73
ചൈത്താന്മാർക്കു മഹാ തോൽവിയെങ്കിലും
ചൈത്താന്മാരാൽ വിരോധം വശമല്ല. 74
പുണ്യവാന്മാരാം സജ്ജനമൊക്കെയും
ത്രാണം നിന്നോടു പ്രാർത്ഥിച്ചിരിക്കുന്നു 75
എന്തിതൊക്കെ ഞാൻ കേൾപ്പിക്കുന്നു വൃഥാ
അന്തോനേശ്വരൻ നീയല്ലൊ ത്രാണേശ 76
സർവ്വജ്ഞനാം നീ സർവ്വമറിയുന്നു
സർവ്വസാരനിധി മഹാ വിശ്വപാൻ 77
മാലാകായിതുണർത്തിച്ചു കുമ്പിട്ടു
കാലം വൈകാതെ നാഥൻ മിശിഹായും 78
ചെന്നു ശിഷ്യരെക്കണ്ടരുളിച്ചെയ്തു:–
എന്നെയൊറ്റിയ ശത്രു വരുന്നിതാ! 79
ഇങ്ങു വന്നവരെത്തുന്നതിൻമുമ്പെ
അങ്ങോട്ടു ചെല്ലേണം മടിയാതെ നാം 80
എന്നരുൾചെയ്തെഴുന്നള്ളി രക്ഷകൻ
അന്നേരം ശത്രുവൃന്ദം വരവതാ 81
പന്തം, കുന്തം, വാൾ, മുൾത്തടി, വടി
ചന്തത്തിൽ ശൂലം, വെൺമഴു, ചൊട്ടയും 82
സന്തോഷമോടങ്ങൊറ്റനും കൂട്ടരും
വന്നു നാഥനാം മിശിഹാടെ നേരെ 83
അന്നേരമടുത്തു സ്കറിയോത്തായും
മുന്നമൊത്തപോൽ മുത്തി മ്ശിഹായെ, 84
എന്തിനു വന്നു നീയിങ്ങു സ്നേഹിതാ,
എന്തിതു ചുംബിച്ചെന്നെയേൽപ്പിക്കുന്നു. 85

എന്നു യൂദായോടരുളിയ ശേഷം
വന്ന മറ്റുള്ളോരോടു ചൊന്നീശോ താൻ 86
"നിങ്ങളാരെയന്വേഷിച്ചു വന്നിതു്?"
"ഞങ്ങളീശോ നസറായെയെന്നവർ" 87
ഈശോ ഞാൻതന്നെ,യെന്നരുൾ ചെയ്യുമ്പോൾ
നീചവൃന്ദമതു കേട്ടു വീണുടൻ 88
ചത്തപോലവർ വീണു കിടക്കിലും
ശത്രുതാപത്തിനിളക്കമില്ല താനും 89
എന്തുകൊണ്ടവർ വീണതു കാരണം
തൻ തിരു ദേവവാക്കിൻെറ ശക്തിയാൽ 90
ലോകമൊക്കെയും ലോകരെയൊക്കെയും
ഏക വാക്കിനാൽ സൃഷ്ടിച്ചവനിയാൾ 91
തന്മനോഗുണാൽ ദാസ്യരക്ഷാർത്ഥമായ്
താൻ മരിപ്പാനുറച്ചിതെന്നാകിലും 92
താനനുവദിച്ചീടാതെയാർക്കുമേ
തന്നോടാവതില്ലെന്നറിയിച്ചു താൻ 93
പിന്നെശ്ശത്രുക്കളോടരുളിച്ചെയ്തു
ഉന്നതനായ നാഥൻ മ്ശിഹായും 94
ഊഴി തന്നിൽ ശയനമെന്തിങ്ങനെ
എഴുന്നേറ്റുരചെയ്യാലും വാർത്തകൾ 95
അടയാളമറിഞ്ഞു ശത്രുക്കളും,
അടുത്തു പിടിപ്പാനുള്ളിൽ വൈരത്താൽ 96
ശെമോൻകേപ്പാ വാളൂരിയൊരുത്തനെ
തിന്മയ്ക്കധീനമാം ചെവി ഛേദിച്ചു 97
മ്ശിഹായതു വിലക്കിയച്ചെവി
ആശ്ചര്യംവെച്ചു താൻ കേടു പോക്കിനാൻ 98
അന്നേരം വിശപ്പേറിയ വ്യാഘ്രംപോൽ
ചെന്നു കെട്ടി വലിച്ചു മ്ശിഹായെ 99
ഉന്തി-ത്താഡിച്ചിടിച്ചു ചവിട്ടിയും
(മാന്തി-നുള്ളി-മുഖത്തവർ തുപ്പിയും- 100
തമ്മിൽത്തമ്മിൽപ്പിണങ്ങി വലിക്കയും
നിർമ്മരിയാദ വാക്കു പറകയും 101

ഇമ്മഹാ ദുഃഖകൃഛ്ശ്രമമുളവുണ്ടോ)
നമ്മുടെ മഹാ മോക്ഷമുഴപ്പല്ലോ. 102
പിന്നെയുന്നതനായ മിശിഹായെ
ഹന്നാന്റെ മുമ്പിൽക്കൊണ്ടു നിറുത്തിനാർ 103
അവിടെ കയ്യേപ്പായുടെ വാസത്തിൽ (യു°
തൻവിധി കേൾപ്പാൻ നാഥനെ കൊണ്ടുപോ 104
മേൽപ്പട്ടക്കാരനാകുന്നവനപ്പോൾ
തല്പരൻ മിശിഹായോടു ചോദിച്ചു 105
"കേൾക്കട്ടെ നിന്റെ ശാസ്ത്രങ്ങൾ യുക്തിയും
വ്യക്തമായുള്ള വ്യാപ്തിവചനവും" 106
നിന്ദവാക്കിവനിങ്ങനെ ചൊന്നപ്പോൾ
അന്നേരം സകലേശനരുൾചെയ്തു 107
"എന്നോടെന്തിനു ചോദിക്കുന്നു വൃഥാ
അന്നേരം പലർ കേട്ടവരുണ്ടല്ലോ? 108
അന്വേഷിക്ക നീ നേരെല്ലാം ബോധിക്കാം"
എന്നരുൾചെയ്തു നേരത്തൊരു ഖലൻ 109
പട്ടക്കാരനോടിതോ നീ—യെന്നവൻ
അടിച്ചു മിശിഹാടെ കവിളിന്മേൽ 110
അന്നേരമവനോടരുളിച്ചെയ്തു:—
ചൊന്നതിൽ കുറ്റമുണ്ടെങ്കിൽ കാട്ടു നീ 111
ന്യായമത്രെ പറഞ്ഞു ഞാനെങ്കിലോ
ന്യായമോ നീയടിച്ചതു ചൊല്ലുക 112
മേല്പട്ടക്കാരനിരിക്കും മന്ദിരേ,
കേപ്പാ പിന്നാലെ ചെന്നു ഗുരുപ്രിയൻ 113
ഒരു സ്ത്രീയവനോടു ചോദിച്ചപ്പോൾ
ഗുരുവിനെയുപേക്ഷിച്ചു പേടിയാൽ 114
മൂന്നു വട്ടവും താനാഗുരുവിന്റെ
സുസ്നേഹ ശിഷ്യനല്ലെന്നു ചൊന്നപ്പോൾ 115
കോഴി കൂകി, മിശിഹാടെ നോക്കിനാൽ
അഴൽപൂണ്ടവനറിഞ്ഞു ദുഷ്കൃതം 116
കോഴികൂകുന്നതയ്യാൽ കേട്ടാൽ മനം
അഴിവോടു കരയും പിന്നെസ്സദാ. 117

ഭവിക്കും മുമ്പിൽ തോന്നും മനസ്ഥിരം
ഭവിപ്പാനടുക്കുമ്പോൾ മടുത്തുപോം 118
മ്ശിഹാടെ സഭയ്ക്കു കൽത്തൂണിതു്
പ്രശംസിച്ചപോലെപിതെയുൾസ്ഥിരം 119
കയ്യേപ്പായുമാലോകരിൽ മുഖ്യരും
ഭയംവിട്ടു മിശിഹായെക്കൊല്ലുവാൻ 120
ന്യായകാരണം വേണമെന്നുണ്ടല്ലോ
ആയതിനവർ സാക്ഷി നിറുത്തിനാർ 121
സാക്ഷിത്വമതുകൊണ്ടു പോരാഞ്ഞിട്ടു്
സൂക്ഷം ചൊല്ലു നീ സർവ്വേശ നാമത്താൽ:- 122
"തമ്പുരാന്റെ പുത്രനോ നീ ചൊല്ലുക"
തമ്പുരാനോടു ചോദിച്ചു കയ്യേപ്പാ 123
തമ്പുരാനവനോടരുളിച്ചെയ്തു:-
"തമ്പുരാന്റേകനാം പുത്രൻ ഞാന്തന്നെ 124
തമ്പുരാന്റെ പ്രാബല്യത്തോടുകൂടെ
തമ്പുരാൻ പുത്രൻ ഞാൻ വരും മേഘത്തിൽ 125
സർവ്വഭൂതരുമന്നെന്നെക്കാണുമ്പോൾ
സർവ്വസംശയം തീരും വിശ്വാസമാം" 126
എന്നീവണ്ണമരുൾചെയ്തു തമ്പുരാൻ
അന്നേരം കയ്യേപ്പായുമുരചെയ്തു:- 127
"എന്തിനിനീപ്പലതരം സാക്ഷിത്വം?
ചിന്തിച്ചാലിതു സാക്ഷിക്കപോരായോ? 128
സർവ്വേശൻ പുത്രനാകുമിവനെന്നു
സർവ്വേശൻ തന്നെ നിന്ദിച്ചു ചൊന്നപ്പോൾ 129
മരണത്തിനു യോഗ്യനിവൻ നൂനം
കാരുണ്യംവേണ്ട ചത്തേ മതിയാവൂ. 130
കാര്യക്കാരിവനെ കൊടുക്കേണം
ദുരിതത്തിന്റെ ശിക്ഷ വേണംതാനും 131
ഈവണ്ണമവൻ ചൊല്ലിയാലോകരും
അവ്വണ്ണംതന്നെ കല്പിച്ചുറപ്പിച്ചു 132
തല്ലി-നുള്ളി-യടി-ച്ചിടിച്ചവർ
തലയിൽ മുടി പറിച്ചു ഭാഷിച്ചു. 133

തൻമുഖത്തിലും തുപ്പി കഷ്ടമഹോ!
ജന്തുപോലിതു കാട്ടുമോ മാനുഷർ! 134
ഉന്മഹാമോഷം പൊറുപ്പാനയത്തും
ക്ഷമിച്ചോരയ്യ മഹാ ദുഃഖവാരിധി 135
മാനുഷരുടെ രക്ഷ ദാഹത്താലും
തീൻ്റ വൈരം വൈരസ്യഫലമിതു് 136
കൃഷ്ശ്രത്തിനുടെ സമുദ്രെ വാങ്ങുന്നോൻ
കൃഷ്ശ്രാമി മഹാ സങ്കടം പൂകിതു 137
മിശിഹാ മഹാ ദുഃഖാഗാധാബ്ധിയിൽ
നാശവൈഷ്യവും വീണു മുഴുകിനാൻ. 138

പത്താംപാദം സമാപ്തം.



## പതിനൊന്നാം പാദം

—:o:—

കർത്താവിനെ പീലാത്തോസിൻെറ പക്കൽ കൊണ്ടുപോയതും സ്കറിയോത്താ കെട്ടിഞാണു ചത്തതും യൂദന്മാരോടു പീലാത്തോസു കർത്താവിൻെറ കുററം ചോദിച്ചതും താൻ രാജാവാകുന്നോ എന്നു പീലാത്തോസു ചോദിച്ചതിനു് ഉത്തരം അരുളിച്ചെയ്തതും കൊലക്കു കുററം കണ്ടില്ലായെന്നു പറഞ്ഞു കർത്താവിനെ പീലാത്തോസു ഹേറോദേശിൻപക്കൽ അയച്ചതും തന്നെ വെള്ളക്കുപ്പായം ധരിപ്പിച്ചു വീണ്ടും പീലാത്തോസിൻപക്കൽ ഹേറോദേശയച്ചതും തന്നോടു വധം ചെയ്യരുതെന്നു പീലാത്തോസിൻെറ ഭാര്യ അളവിട്ടു പറഞ്ഞതും കർത്താവിനെയും ബറഅബ്ബായെന്ന കൊലപാതകനെയും തുണയാക്കി പെരുനാളിനു് ആരെ വിടുവിക്കേണമെന്നു പീലാത്തോസു ചോദിച്ചപ്പോൾ ബറഅബ്ബായെ വിടുവിച്ചതും കർത്താവിനെ തല്ലിച്ചതും മുൾമുടി വെച്ചതും തന്നെ ശത്രുക്കൾക്കു കാണിച്ചുകൊണ്ടു

ഇതാ മനുഷ്യനെന്നു പറഞ്ഞതും കുരിശിൽ തൂക്കണമെന്നു യൂദന്മാർ നിലവിളിച്ചുകൊണ്ടു പറഞ്ഞതും പിന്നേയും കേസറിന്റെ ഇഷ്ടക്കേടു പറഞ്ഞതുകേട്ട് പീലാത്തോസു ഭയന്ന് ഇവന്റെ ചോരക്കു പങ്കില്ലായെന്നു പറഞ്ഞു കൈകഴുകിയതും, കൊലക്കു് വിധിച്ചതും സ്ത്രീകൾ മുറയിട്ടതും ഒരു സ്ത്രീ മുഖം തുടച്ചതും തന്നെ കുരിശിന്മേൽ തറെച്ചു തൂക്കിയതും, സൂര്യഗ്രഹണവും മററും പല പുതുമയുണ്ടായതും തന്റെ ശത്രുക്കളെക്കുറിച്ചു അപേക്ഷിച്ചതു മുതലായി ഏഴു തിരുവാക്യം അരുളിച്ചെയ്തതും, തന്റെ ജീവൻ പിരിഞ്ഞശേഷം തന്റെ തിരുവിലാവിൽ ഒററക്കണ്ണൻ കുത്തിയതും, തിരുശ്ശരീരം കവറടക്കം ചെയ്തതും.

ആകാശത്തിൽ നിന്നൊഴിഞ്ഞു താമസി,
അകാന്ധകാരം മുഴുത്തു മാനസേ 1
പ്രകാശം നീളെ വ്യാപിച്ചിരിക്കിലും
അകക്കാമ്പിൽ പുലർച്ചയടുത്തില്ല 2
പുലർകാലേ മഹായോഗവുംകൂടി
കൊലക്കു വട്ടം കൂട്ടിപ്പുറപ്പെട്ടു 3
വീഴ്വാനായ സർവ്വേശപുത്രനെ
കാഴ്ചക്കാരൻ പക്കൽ കയ്യാളിച്ചു 4
സ്കറിയോത്താ മ്ശിഹായെക്കൊല്ലുവാൻ
ഉറച്ചെന്നതറിഞ്ഞവനന്നേരം 5
ഖേദിച്ചു പട്ടക്കാരനെക്കണ്ടവൻ
തദ്രവ്യം വീണ്ടുകൊടുത്തു പീഡിതൻ 6
ദോഷമില്ലാത്തയീശോയെ വിററു്
ദോഷമത്രെ കഷ്ടമിനിക്കെന്നവൻ 7
വാങ്ങിയ കാശെറിഞ്ഞവിടെയവൻ
തന്നത്താൻ തൂങ്ങി ദുർജ്ജനം ചത്തിതു് 8
ആ ദിക്കിൽ ശവമടക്കുവാൻ നിലം
ആ ദ്രവ്യം കൊടുത്തുകൊണ്ടു യൂദരും 9
നിവ്യന്മാരിതു മുമ്പെഴുതിവച്ചു
അച്ചൊണ്ണമതിന്റെ തികവായതു് 10

പീലാത്തോസിന്റെ ന്യായത്തിൽ നാഥനെ
ഏല്പിച്ചനേരം കുററം ചോദിച്ചവൻ! 11
ദുഷ്ടനല്ലെങ്കിലിവനെയിവിടെ
കൊണ്ടുവരുവാൻ സംഗതിയാകുമൊ" 12
ഇങ്ങിനെ യൂദർ പീലാത്തോസുത്തരം:–
നിങ്ങടെ ന്യായത്തോടൊത്തീടും യഥാ 13
ശിക്ഷിപ്പിനെന്നാൽ നിങ്ങൾക്കു തോന്നുമ്പോൾ
ശിക്ഷിപ്പാൻ കുററം കണ്ടില്ലിവനു ഞാൻ 14
പീലാത്തോസിതു ചൊന്നതിനുത്തരം
ആലോകരവനോടറിയിച്ചിതി 15
സാക്ഷാൽ ഞങ്ങൾക്കു ചിന്തിച്ചാൽ മുഷ്കരം
ശിക്ഷിപ്പാനില്ലെന്നിങ്ങനെ യൂദരും 16
രാജദൂതനീശോയോടു ചോദിച്ചു:–
"രാജാവാകുന്നോ നീ നേരു ചൊല്ലുക" 17
അന്നേരം നാഥൻ "രാജാവു ഞാൻതന്നെ
എന്നുടെ രാജ്യം ഭൂമിക്കുട്ടത്തല്ല 18
ഞാൻ രാജാവായ് പിറന്നു പട്ടാങ്ങു
ഞാൻ സാക്ഷിപ്പാനായ് ഭൂമിയിൽ വന്നിതു്" 19
ആ ലോകരോടധികാരി ചൊന്നപ്പോൾ
കൊലക്കു യോഗ്യം കണ്ടില്ലിയാൾക്കു ഞാൻ 20
ഗ്ലീലാക്കാരനീശോയെന്നറിഞ്ഞപ്പോൾ
പീലാത്തോസയച്ചേറോദേശിൻ പക്കൽ 21
ഹേറോദേശു പല പല ചോദ്യങ്ങൾ,
അറപ്പുകെട്ട നീചകൻ ചോദിച്ചു 22
മിശിഹായും മിണ്ടാതെനിന്നു തദാ
ഈശോയെയവൻ നിന്ദിച്ചു കശ്മലൻ 23
വെളുത്തൊരു കുപ്പായമിടുവിച്ചു
ഇളപ്പത്തോടയച്ചവൻ നാഥനെ 24
വീണ്ടും പീലാത്തോസിൻപക്കൽ നാഥനെ
കൊണ്ടുവന്നു നരാധമസഞ്ചയം 25
ചൊല്ലുന്നതാലെ ഈശോയെക്കൊല്ലുവാൻ
ആശ യൂദക്കറിഞ്ഞധികാരിയും 26

ഇയാളെ രക്ഷിപ്പാനുമയപ്പാനും
ആയതിന്നു പീലാത്തോസു വേലയാം്   27
ഭാര്യയന്നു ചൊല്ലിവിട്ടു തൽക്ഷണം:–
"നീയതിക്രമിപ്പാൻ തുടങ്ങുന്നവൻ   28
ന്യായസമ്മതമുള്ളവൻ പുണ്യവാൻ,
നീയവനോടു നിഷ്കൃപ ചെയ്യല്ലെ!   29
അവനുമൂലമീരാത്രി വലഞ്ഞു ഞാൻ
അവനോടുപദ്രവിപ്പാൻ പോകല്ലെ"   30
എന്നവൾ ചൊല്ലി വിട്ടതു കേട്ടപ്പോൾ
എന്നതുകണ്ടു ശങ്കിച്ചധികാരി   31
എന്നാലെന്തൊരുപായമിതിനെന്നു–
തന്നുള്ളിലവൻ ചിന്തിച്ചനേകവും   32
"മുന്നമെ പെരുനാൾ സമ്മതത്തിന്നു്
അന്നൊരു പിഴയാളിയെ വിടുവാൻ   33
ന്യായമുണ്ടല്ലോ യൂദക്കുതുകൊണ്ടു്
ആയതിനെന്നാൽ ഈശോയെ രക്ഷിപ്പാൻ   34
ഇന്നതിന്നൊഴിവുണ്ടാകുമിങ്ങനെ"
നന്നായുള്ളിലുറച്ചു തെളിഞ്ഞവൻ   35
അതുകൊണ്ടു പിഴയാത്ത നാഥനെ
ഘാതകനായ മറു പാപിയേയും   36
വരുത്തി ലോകരോടവൻ ചോദിച്ചു:–
"ആരെയിപ്പോളയക്കേണം ചൊല്ലുവിൻ"   37
ശിഷ്ടനെ വേണ്ട–ദയയില്ലൊട്ടുമെ,–
ദുഷ്ടനാം മഹാ പാപിയെ വീണ്ടവർ–   38
സർവ്വമംഗലനിധിയേക്കാളവർ
സർവ്വദുഷ്ടനെ സ്നേഹിച്ചു രക്ഷിച്ചു   39
അന്നേരം യൂദന്മാരോടധികാരി–
എന്നാലീശോയെക്കൊണ്ടെന്തു വേണ്ടതു്?   40
ചൊല്ലിക്കൊള്ളുവിനെന്നു പീലാത്തോസു
ചൊല്ലി യൂദരധികാരിയോടുടൻ   41
"കുരിശിലിവനെ തൂക്കിക്കൊല്ലുക"
അതിശബ്ദാലവരിതു ചൊന്നപ്പോൾ   42

കല്ലുപോലെയുറച്ച മനസ്സതിൽ
അല്ലൽതോന്നിച്ചലിവു വരുത്തുവാൻ 43
ചൊല്ലി പീലാത്തോസതിന്നുപായമായ്
തല്ലു കല്പിച്ചു; കെട്ടിച്ചു നാഥനെ 44
വൈരിപക്ഷത്തിലാകുന്ന സേവകർ
ശരീരമുള്ളോനിസ്സാളെന്നോക്കാതെ, 45
ചമ്മട്ടി, വടി, കോൽ, മുൾത്തുടലുകൾ
മാംസം ചിന്തുവാനാണികെട്ടുകളും 46
കോപ്പുകൾ കൂട്ടി, കെട്ടി മുറുക്കിനാർ
കുപ്പായം നീക്കി, ദയവില്ലാത്തവർ 47
തല്ലീട്ടാലസ്യമുള്ളവർ നീങ്ങീട്ടു
തല്ലി വൈരികൾ പിന്നെയും പിന്നെയും 48
ആളുകൾ പലവട്ടം പകന്നിട്ടു
പൂളിച്ചു തന്റെ മാംസവും ചോരയും 49
അന്തമററ ദയാനിധി സ്വദേഹം
ചിന്തി വിഴുന്നതെന്തു പറയാവൂ! 50
തലതൊട്ടടിയോളവും നോക്കിയാൽ
തൊലിയില്ലാതെ സർവ്വം മുറിവുകൾ! 51
ഒഴുകുന്ന പുഴയെന്നതുപോലെ
ഒഴുകി ചോര മാംസഖണ്ഡങ്ങളാൽ 52
പുലിപോലെ തെളിഞ്ഞവരന്നേരം
പല പാടുകളേല്പിച്ച കാരണം 53
മരിക്കത്തക്ക ശിക്ഷ പലവട്ടം
ധീരതയോടു ചെയ്യുവരെങ്കിലും 54
മരണസ്ഥലമവിടെയല്ലാഞ്ഞു
മരിച്ചില്ല താനെന്നേ പറയാവൂ. 55
മുള്ളാലെ മുടി ചമച്ചു തലയിൽ
കൊള്ളുവാൻവെച്ചു തല്ലിയിറക്കിനാർ 56
ഭാഷിച്ചു പിന്നെ രാജാവിനെപ്പോലെ
തൊഴുതു നിന്ദിച്ചേററം പറഞ്ഞവർ 57
ഈശോ താനുമൊരക്ഷരം മിണ്ടാതെ
കുററമെല്ലാം ക്ഷമിച്ചു ലോകംപ്രതി 58

മാനുഷരിതുകണ്ടാൽ മനംപൊട്ടും
ദീനരായ മഹാ ദുഷ്ടരെങ്കിലും 59
ഇങ്ങനെ പല പാടുകൾ ചെയ്തിട്ട്
അങ്ങു യൂദരെക്കാട്ടി മ്ശിഹായെ 60
അതുകൊണ്ടവർ വൈരമൊഴിപ്പാനായ്
"ഇതാ മാനുഷൻ" എന്നു ചൊന്നാനവർ 61
നാശസംശയം പോക്കുവാനെന്നപോൽ
ആശപൂണ്ടു പീലാത്തോസു ചൊന്നപ്പോൾ: 62
ലേശാനുഗ്രഹം കൂടാതെ പിന്നെയും
നീചഘാതക യൂദരു ചൊല്ലിനാർ 63
"കുരിശിൽ തൂക്കുകെ"ന്നതിനുത്തരം
കാരണം കണ്ടില്ലെന്നു പീലാത്തോസും 64
എന്നതുകേട്ടു യൂദരുരചെയ്തു:-
(അന്നേരം സകലേശനു കുററമായ്) 65
തമ്പുരാൻ പുത്രനാകുന്നിവനെന്ന്
തമ്പുരാനെ നിന്ദിച്ചു പറഞ്ഞിവൻ 66
ഇമ്മഹാ നിന്ദവാക്കു പറകയാൽ
തൻമൂലം മരണത്തിനു യോഗ്യനായ് 67
ഇങ്ങനെ യൂദർ ചൊന്നതു കേട്ടപ്പോൾ
അങ്ങു പീലാത്തോസേറെശ്ശങ്കിച്ചവൻ 68
ഉത്തമമ്ശിഹായോടു ചോദിച്ചു:-
(ഉത്തരമൊന്നും കേട്ടില്ല തൽക്ഷണേ) 69
എന്നോടെന്തിപ്പോൾ നീ പറയാത്തത്
നിന്നെക്കൊല്ലിപ്പാൻ മുഷ്കരൻ ഞാൻതന്നെ 70
വീണ്ടും നിന്നെയയപ്പാനും ശക്തൻ ഞാൻ
രണ്ടിനും മുഷ്കരമെനിക്കുണ്ടല്ലോ 71
എന്നറിഞ്ഞു നീ എന്നോടു നേരുകൾ
ചൊല്ലിക്കൊള്ളുകയെന്നു പീലാത്തോസും 72
അന്നേരം മ്ശിഹായരുളിച്ചെയ്തു:-
"തന്നു മേൽനിന്നു നിനക്കു മുഷ്കരം 73
അല്ലെങ്കിലൊരു മുഷ്കരത്വംവരാ
എല്ലാം മുമ്പെയറിഞ്ഞിരിക്കുന്നു ഞാൻ 74

അതുകൊണ്ടെന്നെ ഏല്പിച്ചവനുടെ
വൃത്തിക്കു ദോഷമേറുമെന്നീശോ താൻ'' 75
കാര്യക്കാരനയപ്പാൻ മനസ്സതു്
വൈരികൾ കണ്ടു നിലവിളിച്ചതു്:- 76
''കേസർ തന്റെ തിരുവുള്ളക്കേടതും
അസംശയം നിനക്കുവരും ദൃഢം 77
അയ്യാളല്ലാതെ രാജൻ നമുക്കില്ല
ആയങ്കചുങ്കമിവൻ വിരോധിച്ചു 78
താൻ രാജാവെന്നു നടത്തി ലോകരെ
നേരെ ചൊല്ലിക്കീഴാക്കിയവനിവൻ 79
കുരിശിന്മേൽ പതിക്ക മടിയാതെ''
കാര്യക്കാരനതുകേട്ടു ശങ്കിച്ചു 80
കുറ്റമില്ലാത്തവനുടെ ചോരയാൽ
കുറ്റമില്ലെനിക്കെന്നുര ചെയ്തവൻ 81
കഴുകി കയ്യും യൂദരതുകണ്ടു
പിഴയെല്ലാം ഞങ്ങൾക്കായിരിക്കട്ടെ 82
എന്നു യൂദന്മാർ ചൊന്നതു കേട്ടപ്പോൾ
അന്നേരം പീലാത്തോസു കാര്യക്കാരൻ 83
കുരിശിലിപ്പോളീശോയെ തൂക്കുവാൻ
വൈരികൾക്കനുവാദം കൊടുത്തവൻ 84
വലിയ തടിയായ കുരിശതു്
ബലഹീനനീശോയെയെടുപ്പിച്ചു് 85
ഉന്തിത്തള്ളി നടത്തി മിശിഹായെ
കുത്തിപ്പുണ്ണിലും പുണ്ണു വരുത്തിനാർ 86
ചത്തുപോയ മൃഗങ്ങളെ ശ്വാക്കൾപോൽ
എത്തി വൈരത്താൽ മാന്തുന്നു നുള്ളുന്നു 87
പാപികൾ ബഹുമത്സരം ക്രൂചർറങ്ങൾ
കൃപയറ്റവർ ചെയ്യുന്നനവധി 88
അതു കണ്ടിട്ടു സ്ത്രീകൾ മുറയിട്ടു
സന്താപമീശോ കണ്ടരുളിച്ചെയ്തു 89
എന്തേ? നിങ്ങൾ കരയുന്ന സ്ത്രീകളേ!
സന്തതിനാശമോർത്തു കരഞ്ഞാലും 90

എൻറ സങ്കടംകൊണ്ടു കരയേണ്ട
തൻറ തൻറ ദോഷങ്ങളെയോർത്തിട്ടും 91
നിങ്ങടെ പുത്രനാശത്തെ ചിന്തിച്ചും
നിങ്ങൾക്കേറിയ പീഡക്കവകാശം 92
ഒരു സ്ത്രീയപ്പോൾ ശീലയെടുത്തുടൻ
തിരുമുഖത്തിൽ ശുദ്ധി വരുത്തിനാൽ 93
ശീല പിന്നെ വിരിച്ചുടൻ കണ്ടപ്പോൾ
ശീലയിൽ തിരുമുഖരൂപമുണ്ടു് 94
ഇതു കണ്ടവർ വിസ്മയം പൂണ്ടുടൻ
അതിൻറശേഷം സർവ്വ ദയാപരൻ 95
വലഞ്ഞു വീണു ഗാഗുൽത്താമലയിൽ
ആലസ്യത്തോടു ചെന്നു മിശിഹാ താൻ 96
കുപ്പായമുടൻ പറിച്ചു യൂദന്മാർ
അപ്പോളക്കുരിശിന്മേൽ മിശിഹായെ 97
ചരിച്ചങ്ങുകിടത്തി നിഷ്ഠുരമായ്
കരം രണ്ടിലും കാലുകൾ രണ്ടിലും 98
ആണി തറച്ചുടൻ തൂക്കി മ്ശിഹായെ
നാണക്കേടു പറഞ്ഞു പലതരം 99
കുരിശിന്മേൽ കുറ്റത്തിൻറ വാചകം
കാഴ്ചക്കാരുയെഴുതിത്തറച്ചിതു്:— 100
തദർത്ഥ"മീശോ നസ്രായിലുള്ളവൻ
യൂദന്മാരുടെ രാജാവിയ്യാളെന്നും" 101
ലത്തീനിൽ, യവുനായിൽ എബ്രായിലും
ഇത്തരം മൂന്നു ഭാഷയെഴുതീട്ടു് 102
കുരിശും പൊക്കി നിറുത്തിപ്പാറയിൽ
(ഞരമ്പുവലി ദുഃഖമൊപ്പിക്കാമോ?) 103
സൂര്യനന്നേരം മയങ്ങി ഭൂതലെ
ഇരുട്ടു മൂടിക്കറുത്തു രാത്രിപോൽ 104
ഉച്ചനേരത്തെന്തിങ്ങനെ കണ്ടതു്
ആശ്ചര്യമൊരു നിഷ്ഠുരകർമ്മത്താൽ 105
ശത്രുമാനസെ കാഠിന്യമേയുള്ളു
അത്താപത്താലുമാനന്ദിച്ചാരവർ, 106

നിന്ദവാക്കും പല പരിഹാസവും
സന്തോഷത്തോടു പ്രയോഗിച്ചാരവർ 107
മ്ശിഹാ താനും കാരുണ്യചിത്തനായ്
തൻ ശത്രുക്കളെ പ്രതി യപേക്ഷിച്ചു:- 108
"ചെയ്യുന്നതെന്തെന്നവരറിയുന്നില്ല
പിതാവെ! യതു പൊറുക്കയെന്നു താൻ" 109
കൂടെ തൂങ്ങിയ കള്ളരിലൊരുത്തൻ
ദുഷ്ടൻ നിന്ദിച്ചു മ്ശിഹായെയവൻ 110
മററവനപ്പോളെന്തു നീയിങ്ങനെ?
കുററം ചെയ്യുവർ നമ്മൾ ക്ഷമിക്കുന്നു 111
ഈശോക്കെന്തൊരു കുററം സർവ്വേശപരാ
ഭയമില്ലായൊ മരണകാലത്തും? 112
പിന്നെ മിശിഹായോടുണർത്തിച്ചവൻ
"എന്നെ നീ മറന്നിടല്ലെ നായകാ! 113
നിന്നുടെ രാജ്യത്തിങ്കലെത്തിടുമ്പോൾ
എന്നോടു നീയനുഗ്രഹിക്കേണമെ 114
എന്നവനപേക്ഷിച്ചതു കേട്ടാറെ
അന്നേരം തന്നെയനുഗ്രഹിച്ചു താൻ 115
ഇന്നുതന്നെ നീ പറുദീസായതിൽ
എന്നോടു ചേരുമെന്നു മിശിഹാ താൻ 116
അമ്മകന്യക പുത്രദുഃഖമെല്ലാം
ആത്മാവിലേല്ക്കൊണ്ടു സമീപെ നില്ക്കുന്നു- 117
അവരെ തൃക്കൺപാർത്തരുളിച്ചെയ്തു:-
അവരമ്മ യോഹന്നാനെന്നിങ്ങനെ 118
യോഹന്നാനവൾക്കു പുത്രനായതും
മഹാ ദുഃഖത്തിൽ തണുപ്പതാകുമോ? 119
തമ്പുരാനും യോഹന്നാനുമൊക്കുമോ?
താപത്തിൽ മഹാ താപമിതായത് 120
പിന്നെ രക്ഷകൻ മഹാ സ്വരത്തോടും
തന്നുടെ മനോശ്രുഷയറിയിച്ചു:- 121
"എൻതമ്പുരാനെ! എന്റെ തമ്പുരാനെ!
എന്തുകൊണ്ടു നീ എന്നെക്കൈവിട്ടയോ! 122

അതിൻശേഷം ദാഹത്താൽ വലഞ്ഞു താൻ
ശത്രുക്കൾ ചൊറുക്കാ കുടിപ്പിച്ചുടൻ 123
അപ്പോളെല്ലാം തികഞ്ഞെന്നരുൾചെയ്തു
തമ്പുരാനരുൾചെയ്തപോൽ സർവ്വതും 124
ഉച്ചക്കു പിമ്പെയേഴര നാഴിക
മിശിഹാ യാത്ര കാലമറിഞ്ഞു താൻ 125
എൻപിതാവെ! നിൻകയ്യിലാത്മാവിനെ
ഞാൻ കയ്യാളിക്കുന്നേനെന്നരുൾചെയ്തു 126
തലയും ചായ്ച്ചു മരണം പ്രാപിച്ചു-
തൽ പ്രാണനധോ ഭൂമിഗതനുമായ് 127
ആത്മാവും ദേഹംവിട്ടുയെന്നാകിലും
ആത്മാവിൽനിന്നും ശരീരത്തിൽനിന്നും 128
ദൈവസ്വഭാവം വേർപെട്ടില്ല താനും,
അവറ്റോടു രഞ്ജിച്ചിരുന്നു സദാ 129
മന്ദിരത്തിൽ തിരശ്ശീല തൽക്ഷണം
ഭിന്നമായ്ക്കീറി, ഖേദാധിക്യമയ്യൊ! 130
കുലുങ്ങി ഭൂമി കഷ്ടമറച്ചിത്ത്-
കല്ലുകൾ പൊട്ടി ഹാ! ഹാ! ദുഃഖം യഥാ 131
ആത്മാവും പല ശവങ്ങളിൽപുക്കു
ഭൂമിയിൽനിന്നു പുറപ്പെട്ടു പലർ 132
പ്രാണനില്ലാത്തവർകൂടെ ദുഃഖിച്ചു-
പ്രാണനുള്ളവർക്കില്ലായനുഗ്രഹം 133
സൈനികേശനധികൃതനായവൻ
ഉന്നതത്തോടുള്ള മരണമിത് 134
കണ്ടനേരത്തിയാൾ തമ്പുരാൻ പുത്രൻ
പട്ടാങ്ങയത്തു കണ്ടവൻ തേറിനാൻ. 135
ചത്തുവെന്നതു കണ്ടോരു സേവകൻ
കുത്തി കുന്തംകൊണ്ടു തൻ വിലാവതിൽ 136
ചോരയും, നീരും ചിന്തിയവനുടെ
ഒരു കണ്ണിൻ കാഴ്ചകൊടുത്തു താൻ 137
മനസ്സിങ്കലും വെളിവു കണ്ടവൻ
ലൊങ്കിനോസവൻ തേറി പിഴയാതെ 138

ഈശോനാഥൻ മരിച്ചതിൻശേഷം
തൻ ശിഷ്യരിലൊരുത്തൻ യൗസേപ്പു താൻ 139
കാര്യക്കാരനെക്കണ്ടു മ്ശിഹാടെ
ശരീരം തരുവാനപേക്ഷിച്ചവൻ 140
പീലാത്തോസനുവാദം കൊടുത്തപ്പോൾ
കാലംവൈകാതെ ശിഷ്യരും ചെന്നുടൻ 141
കുരിശിൽനിന്നു ദേഹമിറക്കീട്ട്
ശരീരം പൂശിയടക്കി സാദരം 142
ദോഷികളന്നു പീലാത്തോസോടുടൻ
വൈഷമ്യം ചെന്നു കേൾപ്പിച്ചുചൊല്ലിനാർ 143
"മരിച്ചിട്ടു മൂന്നാം ദിവസമുടൻ
നിർണ്ണയം ജീവിച്ചുയിർക്കുന്നുണ്ടു ഞാൻ" 144
എന്നിക്കള്ളൻ പറഞ്ഞതുകേട്ടു നാം
ഇന്നതിനൊരുപായം നീ ചെയ്യണം 145
കൽക്കുഴിയതിൽ കാവൽ കല്പിക്കണം
അല്ലെങ്കിൽ ശിഷ്യർ കട്ടീടുമശ്ശവം 146
ഉയർത്തുവെന്നു നീളെ നടത്തീടും
ആയതുകൊണ്ടു ചതിഭ്രം വളർന്നുപോം. 147
മുമ്പിലുള്ളതിൽ വൈഷമ്യമായ് വരും
നിർമ്മനസ്സിപ്പോൾ ഞങ്ങൾക്കുണ്ടാകേണം 148
അപ്പോൾ പീലാത്തോസീശോയുടെ കല്ക്കുഴി
കാപ്പതിനാളെ ആക്കുവാൻ കല്പിച്ചു 149
കല്ലടപ്പിന്മേലൊപ്പു കുത്തിച്ചവർ
നല്ല കാവലും ചുററിലുറപ്പിച്ചു 150
കല്പിച്ചപോലെ സാധിച്ചു കേവലം
മേല്പട്ടക്കാരതിനാൽ തെളിഞ്ഞുപോയി. 151

പതിനൊന്നാംപാദം സമാപ്തം.

## പന്ത്രണ്ടാം പാഠം

---

### ദൈവമാതാവിന്റെ വ്യാകുലപ്രലാപം

അമ്മകന്യാമണിതന്റെ; നിർമ്മല ദുഃഖങ്ങളിപ്പോൾ
നന്മയാലെ മനസ്സുററു കേട്ടുകൊണ്ടാലും
ദുഃഖമൊക്കെപ്പറവാനൊ, വാക്കുപോരാ മാനുഷർക്ക്
ഉൾക്കനെ ചിന്തിച്ചുകൊൾവാൻ ബുദ്ധിയും പോരാ.
എന്മനോവാക്കിൻ വശമ്പോൽ പറഞ്ഞാലൊക്കയുമില്ല
അമ്മകന്നിതുണയെങ്കിൽ പറയാമല്പം.
സർവ്വ മാനുഷർക്ക വന്ന സർവ്വദോഷോത്തരത്തിന്നായ്
സർവ്വനാഥൻ മ്ശിഹായും മരിച്ചശേഷം
സർവ്വനന്മകടലോന്റെ, സർവ്വചങ്കുപ്പാടുകണ്ടു
സർവ്വദുഃഖം നിറഞ്ഞമ്മാ പുത്രനെ നോക്കി.
കുന്തമമ്പ്, വെടിചങ്കിൽ കൊണ്ടപോലെ മനംവാടി
തൻതിരുക്കാൽ കരങ്ങളും തളർന്നപാരം.
ചിന്തവെന്തു കണ്ണിൽനിന്നു ചിന്തിവീഴും കണ്ണുനീരാൽ
എന്തുചൊല്ലാവതു ദുഃഖം പറഞ്ഞാലൊക്കാ.
അന്തമററ സർവ്വനാഥൻ തൻ തിരുക്കല്പനയോർത്തു
ചിന്തയൊട്ടങ്ങുറപ്പിച്ചു തുടങ്ങീ ദുഃഖം
എന്മകനെ! നിർമ്മലനെ! നന്മയെങ്ങും നിറഞ്ഞോനേ
ജന്മദോഷത്തിന്റെ ഭാരമൊഴിച്ചോ പുത്ര!
പണ്ടുമുന്നോർ കടംകൊണ്ടു, കൂട്ടിയതു വീട്ടുവാനായ്
ആണ്ടവൻ നീ മകനായി പിറന്നോ പുത്ര!
ആളമാളി നരവർഗ്ഗം ഭീതികൂടാതെ പിഴച്ച
ഹേതുവതിന്നുത്തരം നീ ചെയ്തിതോ പുത്ര!
നന്ദനന്ദ നരരക്ഷ നന്ദിയത്രേ ചെയ്തതും നീ
ഇന്നിവ ഞാൻ കാണുമാറു വിധിച്ചോ പുത്ര!
മുന്നമേ ഞാൻ മരിച്ചിട്ടു പിന്നെ നീ ചെയ്തിവയെങ്കിൽ
നന്നിതല്ലോ മുന്നമേ നീ മരിച്ചോ പുത്ര!

പാൎത്തുമുമ്പേയറിയിച്ചു, യാത്ര നീയെന്നോടു ചൊല്ലി
ഗാത്രദത്തം മാനുഷൎക്കു കൊടുത്തോ പുത്ര!
മാനുഷൎക്കു നിൻ പിതാവു മനോജ്ഞണം നല്കുവാനായ്
മനോസാദ്ധ്യമപേക്ഷിച്ചു കേണിതോ പുത്ര!
ചിന്തയുററങ്ങപേക്ഷിച്ചു ചിന്തവെന്ത സംഭ്രമത്താൽ
ചിന്തി ചോരവിയൎത്തു നീ കുളിച്ചോ പുത്ര!
വിണ്ണിലോട്ടു നോക്കി നിന്റെ കണ്ണിലും നീ ചോര
(ചിന്തി
മണ്ണുംകൂടെ ചോരയാലെ നനച്ചോ പുത്ര!
ഭൂമിദോഷാൽ വലഞ്ഞോരെ സ്വാമി നിന്റെ
(ചോരയാലെ
ഭൂമിതന്റെ ശാപവും നീയൊഴിച്ചോ പുത്ര!
ഇങ്ങനെ മാനുഷൎക്കു നീ മംഗലം വരുത്തുവാനായ്
തിങ്ങിന സന്താപമോടു ശ്രമിച്ചോ പുത്ര!
വേല നീയിങ്ങനെ ചെയ്തു കൂലി സമ്മാനിപ്പതിന്നായ്
കാലമെ പാപികൾ നിന്നെ വളഞ്ഞോ പുത്ര!
ഒത്തപോലെ ഒററി കള്ളൻ മുത്തി നിന്നെ കാട്ടിയ
(പ്പോൾ
ഉത്തമനാം നിന്നെ നീചർ പിടിച്ചോ പുത്ര!
എത്രനാളായ് നീയവനെ, വളൎത്തുപാലിച്ചു നീചൻ
ശത്രുകൈയ്യിൽ വിററു നിന്നെ കൊടുത്തോ പുത്ര!
നീചനിത്രകാശിനാശ യറിഞ്ഞെങ്കിലിരുന്നിട്ടും
കാശുനൽകായിരുന്നല്ലോ ചതിച്ചോ പുത്ര!
ചോരനെപ്പോലെപിടിച്ചു, ക്രൂരമോടെ കരംകെട്ടി
ധീരതയോടവർ നിന്നെയടിച്ചോ പുത്ര!
പിന്നെ ഹന്നാൻ തന്റെമുമ്പിൽ വെച്ചുനിന്റെ ക
(വിളിമേൽ
മന്നിലേശു നീചപാപിയടിച്ചോ പുത്ര!
പിന്നന്യായം വിധിപ്പിപ്പാൻ കൈയ്യപ്പാസെ
(മുമ്പിൽ
നിന്ദചെയ്തു നിന്നെ നീചൻ വിധിച്ചോ പുത്ര!

സൎവ്വരേയും വിധിക്കുന്നു, സൎവ്വസൃഷ്ടി സ്ഥിതിനാഥ
സൎവ്വനീചനവൻ നിന്നെ വിധിച്ചോ പുത്ര!
കാരണം കൂടാതെ നിന്നെ കൊലചെയ്വാൻ വൈരി
(വൃന്ദം
കാരിയക്കാരുടെ പക്കൽ, കൊടുത്തോ പുത്ര!
പിന്നെ ഹേറോദേസുപക്കൽ, നിന്നെയവർകൊണ്ടു
(ചെന്നു
നിന്ദചെയ്തു പരിഹസിച്ചയച്ചോ പുത്ര!
പിന്നെയധികാരിപക്കൽ നിന്നെയവർകൊണ്ടു
(ചെന്നു
നിന്നെയാക്ഷേപിച്ചു കുററം പറഞ്ഞോ പുത്ര!
എങ്കിലും നീയൊരുത്തൎക്കും സങ്കടം ചെയ്തില്ല നൂനം
നിങ്കലിത്ര വൈരമിവൎക്കെന്തിതു പുത്ര!
പ്രാണനുള്ളോനെന്നു ചിത്തേ, സ്മരിക്കാതെ വൈര
(മോടെ
തൂണതന്മേൽ കെട്ടിനിന്നെയടിച്ചോ പുത്ര!
ആളുമാറിയടിച്ചല്ലോ! ധൂളിനിൻെറ ദേഹമെല്ലാം
ചീളുപെട്ടു മുറിഞ്ഞു നീ വലഞ്ഞോ പുത്ര!
ഉള്ളിലുള്ള വൈരമോടെ, യൂദർ നിൻെറ തലയി
(ന്മേൽ
മുള്ളുകൊണ്ടു മുടിവെച്ചു തറച്ചോ പുത്ര!
തലയെല്ലാം മുറിഞ്ഞല്ലോ! ഒലിക്കുന്ന ചോര കണ്ടാൽ
അലസിയെന്നുള്ളിലെന്തു പറവൂ പുത്ര!
തലതൊട്ടങ്ങടിയോളം തൊലിയില്ല മുറിവല്ലോ!
പുലിപ്പോലെ നിൻെറ ദേഹം മുറിച്ചോ പുത്ര!
നിൻതിരുമേനിയിൽചോര, കുടിപ്പാനാ വൈരികൾക്കു
എന്തുകൊണ്ടു ദാഹമിത്ര വളൎന്നു പുത്ര!
നിൻ തിരുമുഖത്തു തുപ്പി നിന്ദചെയ്തു തൊഴുതല്ലോ
ജന്തുപോലിങ്ങനെകഷ്ടം ചെയ്യുമോ പുത്ര!
നിന്ദവാക്കു പരിഹാസം, പലപല ദൂഷികളും
പിന്നെയാക്ഷേപിച്ചു ഭാഷിച്ചെന്തിതു പുത്ര!

ബലഹീനനായ നിന്നെ, വലിയൊരു കുരിശതു
ബലംചെയ്തിട്ടെടുപ്പിച്ചു നടത്തി പുത്ര!
തല്ലി, നുള്ളി, യടിച്ചുന്തി, തൊഴിച്ചു, വീഴിച്ചിഴച്ചു
അല്ലലേററം വരുത്തി നീ വലഞ്ഞോ പുത്ര!
ചത്തുപോയമൃഗംശവാക്കളെത്തിയങ്ങു പറിക്കുമ്പോൾ
കുത്തിനിൻെറ പുണ്ണിലും പുണ്ണാക്കിയൊ പുത്ര!
ദുഷ്ടരെന്നാകിലും കണ്ടാൽ മനംപൊട്ടും മാനുഷർക്കു
ഒട്ടുമേയില്ലനുഗ്രഹമിവർക്കു പുത്ര!
ഈയതിക്രമങ്ങൾ ചെയ്വാൻ നീയവരോടെന്തു ചെയ്തു
നീയനന്തദയയല്ലോ ചെയ്തുള്ളു പുത്ര!
ഈ മഹാ പാപികൾ ചെയ്തയീ മഹാനിഷ്ഠൂരകൃത്യം
നീ മഹാകാരുണ്യമോടു ക്ഷമിച്ചോ പുത്ര!
ഭൂമി മാനുഷർക്കുവന്ന ഈമഹാദോഷം പൊറുപ്പാൻ
ഭൂമിയേക്കാൾ ക്ഷമിച്ചു നീ സഹിച്ചോ പുത്ര!
ക്രൂരമായ ശിക്ഷചെയ്തു പരിഹസിച്ചവർ നിന്നെ
ജറുസലം നഗരീലെ നടത്തി പുത്ര!
വലഞ്ഞുവീണെഴുന്നേററു, കുലമരം ചുമന്നയ്യോ
കുലമലമുകളിൽ നീയണഞ്ഞോ പുത്ര!
ചോരയാൽനിൻശരീരത്തിൽപററിയകുപ്പായമപ്പോൾ
ക്രൂരമോടെ വലിച്ചവർ പറിച്ചോ പുത്ര!
ആദമെന്ന പിതാവിൻെറ തലയിൽ വന്മരംതന്നിൽ
ആദിനാഥ കുരിശിൽ നീ തൂങ്ങിയൊ പുത്ര!
ആണിയിന്മേൽതൂങ്ങിനിൻെറ, ശരീരമെല്ലാംവലിയുന്ന
പ്രാണവേദന സകലം സഹിച്ചോ പുത്ര!
ആണികൊണ്ടു നിൻെറദേഹം തുളച്ചതിൽ കഷ്ടമയ്യോ
നാണക്കേടുപറഞ്ഞതിന്നളവോ പുത്ര!
വൈരികൾക്കു മാനസത്തിലെന്മകനെക്കുറിച്ചയ്യോ
ഒരു ദയ ഒരിക്കലുമില്ലയോ പുത്ര!
അരിയ കേസരികളെ, നിങ്ങൾപോയ നായറിലെൻ
തിരുമകൻ മുമ്പിൽവന്നാചരിച്ചു പുത്ര!
അരികത്തുനിന്നു നിങ്ങൾ, സ്തുതിച്ചോശാനയുംചൊല്ലി
പരിചിൽകൊണ്ടാടിയാരാധിച്ചുമേ പുത്ര!

അതിൽപ്പിന്നെയെന്തുകുററം ചെയ്തതെൻെറ പുത്ര
നല്ലോ
അതിക്രമംചെയ്യുകൊൽവാനെന്തിത്ര പുത്ര!
ഓമനയേറുന്ന നിൻെറ തിരുമുഖഭംഗികണ്ടാൽ
ഈ മഹാപാപികൾക്കിത്ര തോന്നുമോ പുത്ര!
ഉണ്ണി നിൻെറ തിരുമുഖം, തിരുമേനി ഭംഗികണ്ടാൽ
കണ്ണിനാനന്ദവും ഭാഗ്യസുഖമേ പുത്ര!
കണ്ണിനാനന്ദകരനാം,മുണ്ണിനിൻെറ തിരുമേനി
മണ്ണുവെട്ടിക്കിളയ്ക്കുംപോൽ മുറിച്ചോ പുത്ര!
കണ്ണുപോയ ക്രൂരമല്ലോ, ബന്ധമേററം ചെയ്തുചെയ്തു
പുണ്ണുപോലെ നിൻെറ ദേഹം ചമച്ചോ പുത്ര!
അടിയൊട്ടുമുടിദേഹം, കടുകിടയിടയില്ല
കഠിനമായ് മുറിച്ചല്ലോ വലഞ്ഞോ പുത്ര!
നിൻെറ ചങ്കിൽ ചവളത്താൽ കൊണ്ടേകുത്തുടൻ വേ
(ലസു
യെൻെറ നെഞ്ചിൽകൊണ്ടു ചങ്കപിളന്നോ പുത്ര!
മാനുഷൻെറ മരണത്തെകൊന്നനിൻെറ മരണത്താൽ
മാനുഷർക്ക് മാനഹാനിയൊഴിച്ചോ പുത്ര!
സൂര്യനുംപോയ് മറഞ്ഞല്ലോ! ഇരുട്ടായി ഉച്ചനേരം
വീഴുവാനെ നീ മരിച്ച ഭീതിയോ പുത്ര!
ഭൂമിയിൽനിന്നേറിയൊരു ശവങ്ങളും പുറപ്പെട്ടു
ഭൂമിനാഥ ദുഃഖമോടെ ദുഃഖമേ പുത്ര!
പ്രാണനില്ലാത്തവർക്കുടെ ദുഃഖമോടെ പുറപ്പെട്ടു
പ്രാണനുള്ളോർക്കില്ല ദുഃഖമെന്തിതുപുത്ര!
കല്ലുകളും മരങ്ങളും പൊട്ടി നാദം മുഴക്കീട്ടു
അല്ലലോടു ദുഃഖമെന്തു പറവൂ പുത്ര!
കല്ലിനേക്കാളുറപ്പേറും യൂദർ തൻെറ മനസ്സല്ലോ
തെല്ലുക്രൂരതയലിവില്ലാതെന്തിത്ര പുത്ര!
സർവ്വലോകനാഥനായ നിന്മരണം കണ്ടനേരം
സർവ്വദുഃഖം! മഹാദുഃഖം! സർവ്വത്തും ദുഃഖം!
സർവ്വദുഃഖക്കടലിൻെറ നടുവിൽ ഞാൻ വീണതെന്തോ
സർവ്വസന്താപങ്ങളെന്തു പറവൂ പുത്ര!

നിന്മരണത്തോടുകൂടെയെന്നെയും നീ മരിപ്പിക്കിൽ
ഇമ്മഹാദുഃഖങ്ങളൊട്ടു തണുക്കും പുത്രാ!
നിന്മനസ്സിനിഷ്ടമെല്ലാം സമ്മതിപ്പാനുറച്ചു ഞാൻ
എന്മനസ്സിൽ തടുപ്പില്ല നിർമ്മലപുത്രാ!
വൈരികൾക്കു മാനസത്തിൽ വൈരമല്ലാതില്ലയേതും
വൈരഹീനപ്രിയമല്ലോ നിനക്കു പുത്രാ!
നിൻചരണം ഘോരയാഗം തൻശിരസ്സിലൊഴുകിച്ചു
വൻചതിയാൽ വന്നദോഷമൊഴിച്ചോ പുത്രാ!
മരത്താലെ വന്നദോഷം മരത്താലെയൊഴിപ്പാനായ്
മരത്തിന്മേൽ തൂങ്ങിനിയും മരിച്ചോ പുത്രാ!
നാരികയ്യാൽ ഫലം തിന്നു നരന്മാർക്കു വന്നദോഷം
നാരിയാംമേഫലമായ് നീയൊഴിച്ചോ പുത്രാ!
ചങ്കിലും ഞങ്ങളെയങ്ങു ചേർത്തുകൊൾവാൻപ്രിയം (നിന്റെ
ചങ്കുകൂടെ മാനുഷർക്കു തുറന്നോ പുത്രാ!
ഉള്ളിലേതും ചതിവില്ലാത്തുള്ള കൂറെന്നറിയിപ്പാൻ
ഉള്ളുകൂടെ തുറന്നു നീ കാട്ടിയോ പുത്രാ!
ആദിദോഷംകൊണ്ടടച്ച സ്വർഗ്ഗവാതിൽ തുറന്നു നീ
ആദിനാഥാ! മോക്ഷവഴി തെളിച്ചോ പുത്രാ!
മുമ്പുകൊണ്ട കടമെല്ലാം വീട്ടിമേലിൽ വീട്ടുവാനായ്
അൻപിനോടു ധനം നേടിവച്ചിതോ പുത്രാ!
പള്ളിതന്റെയുള്ളകത്തു വെച്ചു നിന്റെ ധനമെല്ലാം
കള്ളരില്ലാത്തുറപ്പുള്ള സ്ഥലത്തു പുത്രാ!
പള്ളിയകത്തുള്ളവർക്കു വലയുമ്പോൾ കൊടുപ്പാനായ
പള്ളിയറക്കാരനേയും വിധിച്ചോ പുത്രാ!
ഇങ്ങനെ മാനുഷർക്കു നീ, മംഗലലാഭംവരുത്തി
തിങ്ങിനതാപം ക്ഷമിച്ചു മരിച്ചോ പുത്രാ!
അമ്മകന്നി നിന്റെ ദുഃഖം പാടിവന്ദിച്ചപേക്ഷിച്ചു
എന്മനോതാപം കളഞ്ഞു തെളിക്കനായേ!
നിന്മകന്റെ ചോരയാലെയെന്മനോദോഷം കഴുകി
വെൺമ നൽകീടേണമെന്നിൽ നിർമ്മലതായേ!

നിന്മകന്റെ മരണത്താലെന്റെയാത്മമരണത്തെ
നിൎമ്മലാംഗി നീക്കി നീ കൈക്കൊള്ളുകതായേ!
നിന്മകൻ കാലണച്ചെന്നെ, നിൎമ്മലമോക്ഷം നിറച്ച്
അമ്മ നീ മല്പിതാവീശോ ഭവിക്ക തസ്മാൽ.

പന്ത്രണ്ടാംപാദം സമാപ്തം.

---

## പതിംമൂന്നാം പാദം

കൎത്താവുയൎത്തതും, ആദ്യം തന്റെ മാതാവിനു കാണപ്പെട്ടതും, ഉയൎപ്പിന്റെ പട്ടാങ്ങ മറപ്പാൻവേണ്ടി യൂദന്മാരും മേല്പട്ടക്കാരും മാറും വേലചെയ്തതും, മഗ്ദലൈത്താ കൽക്കുഴി കണ്ട വിവരം കേപ്പായോടും യോഹന്നാനോടും അറിയിച്ചാറെ നേരെന്നുറക്കാതെ കേപ്പാ കൽക്കുഴി നോക്കിക്കണ്ടതും, മഗ്ദലൈത്താക്കു കൎത്താവു കാണപ്പെട്ടതും, ആയത് ശിഷ്യരോടു ചൊല്ലിയതും, കുഴിമാടത്തിങ്കൽവെച്ചു സ്ത്രീകൾക്കു മാലാകാ കാണപ്പെട്ടതും, അവർ ഗ്ലീലായിൽ പോകുംവഴി കൎത്താവിനെ കണ്ടു കുമ്പിട്ടതും, ശിഷ്യരോടു അറിയിപ്പാൻ കല്പിച്ചതും, അമ്മാവോസെന്ന കോട്ടക്കൽപോകുന്ന രണ്ടു ശിഷ്യൎക്കു താൻ കാണപ്പെട്ടു അവരോടു ഉയൎപ്പിന്റെ പട്ടാങ്ങ സാക്ഷിച്ചുറപ്പിച്ചതും, അപ്പംവാഴ്ത്തി അവൎക്കു കൊടുത്തശേഷം താൻ മറഞ്ഞതും, കേപ്പാക്കു താൻ കാണപ്പെട്ട വിവരം അയാളും ശേഷം ശിഷ്യരും തങ്ങളിൽ പറഞ്ഞുകൊണ്ടിരിക്കുമ്പോൾ മുറിയിൽ അവരുടെ ഇടയിൽ വാതിൽ തുറക്കാതെ താൻ കാണപ്പെട്ടു സ്വസ്തം ചൊല്ലിയതും തൃക്കരങ്ങളും കാലുകളും അവരെ കാണിച്ച് അവരുടെ ഇടയിൽ ഭക്ഷിച്ച് അവരെ വിശ്വാസത്തിൽ ഉറപ്പിച്ചതും, തോമ്മായുടെ സംശയം തീൎപ്പാൻവേണ്ടി പിന്നെയും, വീട്ടിനുള്ളിൽ ശിഷ്യൎക്കു കാണപ്പെട്ടു അയാ

ളെ വിശ്വസിപ്പിച്ചതും, കടലിൽ വലയിട്ടിരുന്ന കേപ്പാസും യോഹന്നാനും കാണപ്പെട്ടു അവരോടുകൂടെ ഭക്ഷിച്ചതും, അതിന്റെശേഷം എന്നെ നീ സ്നേഹിക്കുന്നോ എന്നു മൂന്നുഴം കേപ്പായോടു കല്പിച്ചുകൊണ്ടു തന്റെ ജ്ഞാന ആട്ടിൻകൂട്ടത്തെ മേയിക്കുന്നതിന് അയാളെ ഏല്പിച്ചതും, യോഹന്നാന്റെ കാര്യത്തിന് ഉത്തരം അരുളിച്ചെയ്തതും.

ശനിയാഴ്ച കഴിഞ്ഞോരനന്തരം
അന്ധകാരമകന്നു പ്രഭാതമായ് 1
സൂര്യനങ്ങുദിച്ചീടുന്നതിൻമുമ്പെ
ഉയിർത്തു സ്വദേഹത്തെ ജീവിപ്പിച്ചു 2
പ്രഭയ്ക്കൊക്കെയും കാരണമുള്ളവൻ
പ്രഭാവത്തോടുകൂടെ രക്ഷാകരൻ 3
സ്വപുത്ര ദുഃഖമോർത്തു കന്യാമണി
മുമ്പിൽ താദൃശ്യവേഷേണ പോകിനാൻ 4
സ്വരൂപം മഹാ സുന്ദരദൃഷ്ടിയാൽ
പൂർവ്വസങ്കടം മറന്നു കന്യക 5
"മാതാവേ!"യെന്നരുൾചെയ്തു രക്ഷകൻ
"പ്രതാപത്തിനു താപം മുമ്പായതു 6
ആയിരോഹണം മമ സ്തുതിയുടെ
ആയിപിതാവിനിക്ക കല്പിച്ചതു് 7
ദോഷത്തിന്നുടെ വിഷമിറക്കുവാൻ
ഔഷധം കൈച്ചുവെങ്കിലും സേവിച്ചേൻ 8
എടുത്ത ഭാരംകൊണ്ടു വലഞ്ഞു ഞാൻ
കടുത്ത ഭാരമിറക്കിവന്നിപ്പോൾ 9
ദുഃഖംപോക്കുക നിർമ്മലമാതാവേ!
സുഖംമേലിലിനിക്കുണ്ടു സന്തതം 10
എനിക്കുള്ള ശുഭംകൊണ്ടമ്മയുടെ
മനോസൗഖ്യമറിഞ്ഞിരിക്കുന്നു ഞാൻ 11
എനിക്കുള്ള ദുഃഖത്താൽ വലഞ്ഞപോൾ
എന്നുടെ സുഖംകൊണ്ടു തെളിഞ്ഞാലും 12

കഴിഞ്ഞവർഷം വേനലിതായതു്
മഴയുംപോയി കാലം തെളിഞ്ഞിതു് 13
താൻ കല്പിച്ചപോലൊക്കെത്തികച്ചു ഞാൻ
തൻകരുണക്കൊരീഷൽ വരുത്താതെ 14
അതുപോലെന്നെ സമ്മതിക്കുമുടൻ"
മാതാവന്നേരം സാദരം ചൊല്ലിയാൾ 15
"പുത്രാ നിനക്കു സ്തുതിയുണ്ടാകേണം
നിൻതിരുവടി സമ്മോദം വാഴേണം 16
അതിനാൽ മമ ചിത്തസംപൂർണ്ണത
അതല്ലാതൊരു ശ്രദ്ധയിനിക്കില്ല 17
ഞാൻ നശിക്കിലും നീ സ്വസ്ഥനെങ്കിലൊ
ആ നാശത്തിലുമനാശയാകും ഞാൻ" 18
ഇതമ്മയുണർത്തിച്ചു സന്തോഷിച്ചു
പുത്രനെപ്പിന്നെക്കണ്ടു പലവട്ടം 19
പുലർകാലത്തിൽ കുലുങ്ങി ഭൂതലം
മാലാഖമാരിറങ്ങിയന്നേരം 20
നൻമുഖപ്രഭ മിന്നലുപോലെ
നിർമ്മല വെളുപ്പുള്ള കുപ്പായവും 21
കല്ലുഴിയുടെ മുദ്ര നീക്കുമ്പോൾ
മേല്ക്കല്ലിന്മീതെയിരുന്ന കാത്തൊരു 22
കാവൽക്കാരതിനാൽ ഭയപ്പെട്ടു
ജീവൻ പോയ്പോകുമിപ്പോളെന്നപോലെ 23
അവിടന്നവരോടിഭ്രമത്താലെ
അവസ്ഥ പട്ടക്കാരോടറിയിച്ചു 24
അവർകൂടി വിചാരിച്ചുവെച്ചുടൻ
കാവൽക്കാർക്കു ദ്രവ്യംകൊടുത്തിട്ടു് 25
അവസ്ഥയിതു മിണ്ടരുതെന്നവർ
അപേക്ഷിച്ചതിനുപായം ചൊന്നിതു്:- 26
അന്നു നിങ്ങളുറങ്ങുംസമയത്തിൽ
വന്നു ശിഷ്യർ ശവം കട്ടുകൊണ്ടുപോയ് 27
എന്നു ലോകരോടൊക്കെപ്പറയണം
എന്നപോലവർ നടത്തി വേല്ലസം 28

കല്ലറയ്ക്കുള്ളിലിരുന്ന ശരീരത്തെ
കല്ലിൻമീതവർ കാത്തിരിക്കും വിധൗ 29
കള്ളന്മാരതു കട്ടെന്നു ചൊല്ലിയാൽ
ഉള്ളതെന്നു കേൾക്കുന്നോർക്കു തോന്നുമോ? 30
മഗ്ദലെത്താ പുലരുന്നതിൻമുമ്പെ
എത്തി കല്ലുഴിനോക്കുന്ന തൽക്ഷണം 31
കല്ലടപ്പു നീക്കിയതു കണ്ടപ്പോൾ
കാലം വൈകാതെയോടിപ്പോയാനവൾ 32
വാർത്ത കേപ്പായോടും യോഹന്നാനോടും
കീർത്തിച്ചപ്പോളായവരും ചെന്നുടൻ 33
കേപ്പാ കല്ലുഴിവുക സൂക്ഷിച്ചതു്
അപ്പോളുയിർത്തുവെന്നു വിശ്വാസമായ് 34
മഗ്ദലെത്തായുംനിന്നു പിരിയാതെ
പാർത്തു കല്ലുഴി നോക്കിക്കരഞ്ഞവൾ 35
വെളുപ്പുള്ള കുപ്പായധാരികളായ്
ബാല്യമുള്ളോരിരുവരെക്കണ്ടുടൻ 36
അവർ ചോദി "ച്ചെന്ത്യേ കരയുന്നു നീ?"
അവരോടുരചെയ്തു പുണ്യവതി:- 37
എന്റെ നാഥനെയെവിടെക്കൊണ്ടുപോയ്
തന്റെ ദേഹം വെച്ചെന്നതറിഞ്ഞില്ല 38
പിന്തിരിഞ്ഞുടൻ നോക്കിയൊരുത്തനെ
കണ്ടു തോട്ടം നോക്കുന്നവനെന്നപോൽ 39
അയ്യാൾ ചൊല്ലി "സ്ത്രീയെന്ത്യേ കരയുന്നു
നീയാരെത്തിരയുന്നതു ചൊല്ലുക" 40
അവളന്നേരം "നീയെടുത്തെങ്കിലോ
എവിടെവെച്ചീശോദേഹം ചൊല്ലുക 41
നാഥന്റെ ദേഹം ഞാനെടുക്കുന്നുണ്ടു"
നാഥനപ്പോളവളോടരുൾചെയ്തു:- 42
"മറിയ"മെന്നു കേട്ടവൾ നാഥനെ
അറിഞ്ഞു "ഗുരുവെ"യെന്നുണർത്തിച്ചു 43
"പിതാവിന്നടെ സമീപെ പോയില്ല
അതുകൊണ്ടെന്നെത്തൊടല്ലെ ഇക്കാലം 44

എന്റെ ശിഷ്യരോടിതറിയിക്ക നീ
നിങ്ങൾക്കു മിനിക്കുമുള്ള താതനാം 45
തമ്പുരാൻ പക്കൽപോകുന്നു ഞാനിതാ"
ഇപ്രകാരമരുൾചെയ്തു തമ്പുരാൻ 46
മഗ്ദലെത്തായിതൊക്കെയും കേൾപ്പിച്ചു
അതു നേരെന്നോർച്ചില്ല ശിഷ്യർക്കു 47
പല നാരികൾ പോയവിടെപ്പിന്നെ
മാലാകായെക്കണ്ടു കല്ലുഴിയതിൽ 48
ഉൾക്കനിവോടവർ നിന്നു പേടിയാൽ
അക്കാലം ദിവ്യൻ ചൊല്ലിയവരോടു 49
"ഇങ്ങിവിടത്തിലീശോയെക്കാൺമാനായി
നിങ്ങൾ വന്നതു കാര്യമറിഞ്ഞു ഞാൻ; 50
നിങ്ങൾ പേടിച്ചിടേണ്ട മാലാകാ ഞാൻ
നിങ്ങടെ മനോശ്രദ്ധയതുപോലെ 51
ഭയംനീക്കി വന്നിങ്ങു നോക്കികൊൾവിൻ,
അയ്യാളീസ്ഥലത്തില്ല, ജീവിച്ചതു് 52
ഗ്ലീലായിൽ നിങ്ങളയ്യാളെക്കണ്ടീടും
ചെല്ലുവിൻ നിങ്ങൾ സത്യമറിഞ്ഞീടാം" 53
അക്കാലമവിടെന്നു നടന്നവർ
പോകുന്നവഴി കണ്ടു മിശിഹായെ 54
സത്യമായതു കേട്ടറിഞ്ഞോരവർ
ആ സ്ത്രീകൾ തൃക്കാൽ നമസ്കരിച്ചുടൻ 55
അന്നേരമരുളിച്ചെയ്തു "ഗ്ലീലായിൽ
ചെന്നറിയിപ്പിനെന്റെ ശിഷ്യരോടും 56
അവിടെയെന്നെക്കണ്ടീടും നിർണ്ണയം"
അവരായതു ചെന്നറിയിച്ചപ്പോൾ– 57
"ഭ്രാന്തു ചൊന്നിവരെന്നു ശിഷ്യർ ചൊല്ലി
മാനസത്തിലും വിശ്വാസം പുക്കില്ല" 58
അന്നു രണ്ടു ശിഷ്യന്മാർ പുറപ്പെട്ടു
ചെന്നുകൊള്ളുവാനമ്മാവോസ്കോട്ടയ്ക്കൽ 59
പോകുന്നേരം മിശിഹാടെ വാർത്തകൾ
ആകെത്തങ്ങളിൽപ്പേശി വഴിയതിൽ 60

അന്നേരം മിശിഹാ വഴിപോക്കനായ്
ചെന്നവരോടുംകൂടെ നടന്നു താൻ 61
ചോദിച്ചു—"നിങ്ങളെന്തു പറയുന്നു
ഖേദവും നിങ്ങൾക്കെന്തെന്നു ചൊല്ലുവിൻ 62
എന്നു നാഥനവരതിനുത്തരം
ചൊന്നു— "താനറിഞ്ഞില്ലയോ വാർത്തകൾ 63
ഈശോയെന്നയാൾ നസറായക്കാരൻ,
ആശ്ചര്യവാക്കു സുവൃത്തിയുള്ളവൻ 64
പൈശൂന്യജനം തൂക്കി കുരിശതിൽ
മിശിഹായയ്യാളെന്നു നാം പാർത്തിതു 65
താനിലോകരെ രക്ഷിക്കുമെന്നൊരു
മാനസാഗ്രം പുക്കു വഴിപോലെ 66
മൂന്നാംനാളിൽ മരിച്ചാലുയിർക്കും ഞാൻ
എന്നയ്യാൾ പറഞ്ഞായതും കണ്ടില്ല. 67
കാലത്തു ചില നാരികൾ ചെന്നവർ
മാലാഖാമാരെ കണ്ടവരെന്നതും 68
അങ്ങു നാഥനുയിർത്തെന്നും കണ്ടെന്നും
ഞങ്ങൾക്കായതിനാൽ പല ചിന്തയായ് 69
എന്നവരുണർത്തിച്ചതിനുത്തരം
അന്നേരം സകലേശനരുൾചെയ്തു:— 70
"ഇന്നു നിങ്ങൾ പകച്ചതെന്തിങ്ങിനെ
മന്ദമാനസമുള്ള മൂഢന്മാരെ 71
മുമ്പിൽ നിബ്യന്മാർ ചൊന്നതു ചിന്തിപ്പിൻ
തുമ്പമുണ്ടാവരുത്തിയയ്യാളതിൽ 72
ഇങ്ങിനെയീശോ പാടുപെടുമെന്നും,
അങ്ങയാളതെല്ലാം ക്ഷമിക്കുമെന്നും, 73
സത്യംമുമ്പറിവാളരെഴുതിയ
ശാസ്ത്രത്തിൻ സിദ്ധമില്ലയോ നിങ്ങൾക്ക് 74
ശാസ്ത്രത്തിനുടെ പൊരുൾ തിരിച്ചു താൻ
സത്യമങ്ങു ബോധിപ്പിച്ചെഥോചിതം 75
പകലസ്തമിച്ചീടുന്ന കാലത്തിൽ
അക്കാലം പിരിഞ്ഞീടുവാൻ ഭാവിച്ചു 76

അവരും ചോദിച്ചെങ്ങുപോകുന്നു താൻ
ദിവസം പോയി രാത്രിയുമായല്ലോ? 77
പാർത്തുകൊള്ളുക കർത്താവെന്നവർ,
ഓർത്തില്ലാരെന്നറിയാതെ ചൊന്നിതു 78
അപ്പോളീശോതാൻ പാർത്തു വിരുന്നതിൽ
അപ്പം വാഴ്ത്തിയവർക്കു കൊടുത്തു താൻ 79
മിശിഹായെയറിഞ്ഞു ശിഷ്യന്മാരും
ഈശോ താനപ്പോൾ മാഞ്ഞു മിന്നൽപോലെ 80
അവിടെന്നവരോടിയുടൻ ചെന്ന്
അവസ്ഥ ശിഷ്യരോടറിയിച്ചപ്പോൾ 81
ഇങ്ങിനെയവർ ചൊന്നതു കേട്ടപ്പോൾ
ഞങ്ങളും ഗ്രഹിച്ചെന്നിവരോടവർ 82
കർത്താവുയിർത്തു, ശെമോൻ കേപ്പായിക്ക്
പ്രത്യക്ഷനായെന്നയ്യാൾ പറഞ്ഞഹോ 83
ഇതു തമ്മിൽ പറഞ്ഞിരിക്കുംവിധൗ
പ്രത്യക്ഷനായി വാതിൽതുറക്കാതെ 84
അടച്ച വീട്ടിന്നുള്ളിൽ ശിഷ്യരുടെ
നടുവിൽ ചെന്നുനിന്നു മ്ശിഹാ താൻ 85
സ്വാതപം ചൊല്ലി ശിഷ്യർക്കു ഉത്തമൻ
"ചിത്തഭീതി നീക്കീടുവിൻ, ഞാന്തന്നെ 86
കയ്യും, കാലും, ശരീരവും, നോക്കുവിൻ
ആയതിനാലും വിശ്വാസം പുക്കില്ല 87
അന്നേരമീശോ ഭക്ഷണം ചോദിച്ചു,
അന്നു തേൻകൂട്ടം മീൻനുറുക്കുമീശോ 88
തിന്നു ശിഷ്യർക്കു വരുത്തി വിശ്വാസം
പിന്നെ ദൈവവാക്കിന്നുടെ സത്യവും 89
കാട്ടി വിശ്വാസമാക്കിയവർകളെ
കേട്ടു കണ്ടവർ സമ്മതിച്ചാരരാൽ 90
തോമ്മായസ്ഥലത്തില്ലാഞ്ഞു കാരണം
തന്മനസ്സിങ്കൽ സംശയം തീർന്നില്ല, 91
ഇതു ശിഷ്യരു ചൊന്നതു കേട്ടാറെ
അതിനുത്തരം ചൊല്ലിയവരോട്- 92

"എന്റെ നാഥനെ ഞാൻതന്നെ കാണേണം
തന്റെ ദയാവിലാവിൻ മുറിവതിൽ 93
എന്റെ കൈവിരൽ തൊട്ടൊഴിഞ്ഞെന്നിയെ
എന്റെ സംശയം തീരുകയില്ലഹോ" 94
എന്നു തോമ്മാ പ്രതിജ്ഞ പറഞ്ഞാറെ
പിന്നെയെട്ടുനാൾ ചെന്ന ഞായർവാരെ 95
വീട്ടകത്തു ശിഷ്യജനമെല്ലാവരും
കൂട്ടി വാതില്ക്കകത്തിരിക്കുന്നേപ്പോൾ 96
അതിനുള്ളിലെഴുന്നള്ളി തമ്പുരാൻ
പ്രത്യക്ഷനായരുൾചെയ്തു സത്വരം 97
"തോമ്മാ! വാ! നീ മുറിവതിൽ തൊട്ടുകൊൾ
നിന്മനസ്സിലെ സംശയം തീർക്കെടൊ" 98
ചെന്നു കൈവിരൽതൊട്ടു മുറിവതിൽ
തീർന്നു സംശയം വിശ്വസിച്ചാനവൻ 99
തന്റെ തൃക്കാൽ വന്ദിച്ചുണർത്തിച്ചുടൻ
"എന്റെ നാഥനും, തമ്പുരാനും, നീയെ!" 100
എന്നു തോമ്മാ പറഞ്ഞപ്പോൾ നായകൻ:–
"ഇന്നു നീയെന്നെ കണ്ടു വിശ്വാസമായ് 101
എന്നെക്കാണാതെ കേട്ടുള്ളഴിവോടെ
എന്നെ വിശ്വസിക്കുന്നവൻ ഭാഗ്യവാൻ" 102
മീൻപിടിപ്പാനായകാലം ശിഷ്യരിൽ
കേപ്പാ, യോഹന്നാൻ പോയി കടലതിൽ 103
ആ രാത്രിയൊരു മീനും ലഭിച്ചില്ല
നേരവും വെളുത്തീടുന്ന കാലത്തു 104
കടൽ തൻകരെ നിന്നു മിശിഹാ താൻ
കൂട്ടുവാൻ ശിഷ്യരോടു ചോദിച്ചപ്പോൾ 105
ആളറിയാതെയില്ലെന്നു ചൊന്നവർ
വളരെ വേലചെയ്തു ലഭിച്ചില്ല 106
അവരിങ്ങനെ ചൊന്നതു കേട്ടപ്പോൾ
അവരോടരുൾചെയ്തു മിശിഹാ താൻ:– 107
"തോണിക്കു വലഭാഗത്തു വീശുവിൻ
കാണുംമത്സ്യങ്ങൾ കിട്ടു"മെന്നിങ്ങനെ 108

കല്പന കേട്ടു വീശി വലയില—
നല്പം മീനും നിറഞ്ഞോരനന്തരം 109
അപ്പോളാവല പൊക്കുവാൻ ദണ്ഡമായ്
കേപ്പാ നാഥനിയാളെന്നറിഞ്ഞുടൻ 110
ചാടി തോണിയിൽനിന്നു കടലതിൽ
ഉടൻ നീന്തിയണഞ്ഞു കരക്കപ്പോൾ 111
കരക്കെല്ലാരും വന്നണഞ്ഞതക്ഷണം
ആരെന്നെല്ലാരും ചിന്തിച്ചു മാനസേ 112
അന്നേരമപ്പം തീക്കനൽ മീനുമായ്
വന്നു ശിഷ്യർ ഭക്ഷിച്ചനന്തരം 113
മീനുമപ്പവും പകുത്തു തിരുമാനായ്
താനവർക്കു കൊടുത്തു കരുണയാൽ 114
ഭക്തപ്രിയൻ പരൻ കരുണാകരൻ
ഭക്തവാത്സല്യമിങ്ങനെ കാട്ടിനാൻ 115
തിൻകഴിഞ്ഞു കേപ്പായോട് ചോദിച്ചു:-
"കേൾക്ക കേപ്പാ! നീയെന്നെസ്നേഹിക്കുന്നോ" 116
"കർത്താവെയതു നീയറിയുന്നല്ലൊ"
ഉത്തരമതുകേട്ടു മ്ശിഹാ താൻ 117
"എന്റെ ആടുകൾ മേയ്ക്ക നീയെന്നുടൻ"
പിന്നെയുമതു ചോദിച്ചു കേട്ടിതു 118
മൂന്നാംവട്ടവും ചോദിച്ചു കാരണം
മനോസംഭ്രമത്തോടുണർത്തിച്ചപ്പോൾ:- 119
"നിന്റെ കണ്ണിനു രഹസ്യമില്ലല്ലൊ?
നിന്നെ സ്നേഹമുണ്ടെന്നറിഞ്ഞല്ലൊ നീ. 120
അന്നേരമീശോ "കേപ്പായെ കേട്ടുകൊൾ
എന്റെയാടുകൾ മേയ്ക്ക വഴിപോലെ 121
ബാല്യമുള്ളപ്പോൾ പോം നിന്മനസ്സുപോൽ
കാലം വന്നിടുമന്നു മറ്റൊരുത്തൻ 122
നിന്നെക്കെട്ടീടും നീട്ടും നീ കൈകളും
എന്നെയോർത്തു ക്ഷമിക്കും നീയൊക്കെയും 123
മുമ്പേ പേടിക്കുമെന്നതുൾചെയ്യുപോൾ
ഇപ്പോൾ തന്നെപ്രതി മരിക്കുമെന്നും 124

ഈവണ്ണമരുളിച്ചെയ്തു കേട്ടപ്പോൾ
ദേവനോടുണർത്തിപ്പിച്ചു കേപ്പാ താൻ 125
"ഇവ യോഹന്നാനെങ്ങനെ" എന്നപ്പോൾ
"ഞാൻ വരുവോളം പാർക്കമെ"ന്നിങ്ങനെ 126
നിനക്കെന്തതിനാലെന്നരുൾചെയ്തു
അവനിതു കല്പിച്ചതു കേട്ടുടൻ 127
എന്നതുകൊണ്ടിരിക്കും മരിക്കാതെ
എന്നൊരു ബോധം ശിഷ്യർക്കു തോന്നിപ്പോയ് 128
തമ്പുരാനരുളിച്ചെയ്തില്ലതാനും
ഞാൻ വരുവോളം പാർക്കമെന്നേയുള്ളു. 129

പതിമൂന്നാം പാദം സമാപ്തം.



---

## പതിനാലാം പാദം

കർത്താവു തന്റെ മാതാവിനും ശിഷ്യർക്കും ഒടുക്കം കാണപ്പെട്ടു തന്റെ മോക്ഷാരോഹണവും റൂഹാദ്ക്കുദശായെ യാത്രയാക്കുന്ന വിവരവും, ശിഷ്യർക്കു വരുന്ന സങ്കടങ്ങളിൽ അവരെ സഹായിക്കുമെന്നും മറ്റും അരുളിച്ചെയ്തതും, അവരുടെ മുമ്പാകെ കർത്താവു മോക്ഷത്തിൽ എഴുന്നള്ളിയതും, പത്താംനാൾ റൂഹാദ്ക്കുദശാ ഇറങ്ങിയതും, തന്റെ ശിഷ്യരിൽ റൂഹാദ്ക്കുദശായുടെ വെളിവു പ്രകാശിച്ചതും, ശ്ലീഹന്മാർ പല ഭാഷകൾ സംസാരിക്കുന്നതിനെ കേട്ട് എല്ലാ ജനങ്ങളും അത്ഭുതപ്പെട്ടതും, കേപ്പാ പ്രസംഗിച്ചതിന്മേൽ എല്ലാവരും അറിഞ്ഞ് അനുഗ്രഹപ്പെട്ടുകൊണ്ട് അവരിൽ മൂവായിരം ജനങ്ങൾ സത്യത്തെ അനുസരിച്ചു മാമ്മോദീസാ കൈക്കൊണ്ടതും, ശ്ലീഹന്മാർ സത്യവേദം അറിയിപ്പാനായി എട്ടിക്കിലേക്കു തിരിഞ്ഞതും.

"ഇന്നിവാസമിനിക്കില്ല ഭൂമിയിൽ
എന്നമ്മയോടും ശിഷ്യജനത്തോടും 1
എൻപിതാവെന്നെ പാർത്തുവിളിക്കുന്നു
ഞാൻ പോവാൻ വട്ടംകൂട്ടുന്നു കന്യകേ! 2
ഞാൻ പോയാലുമമ്മേ! നിന്റെ ബുദ്ധിയിൽ
മാനസത്തിലും പാർക്കുന്നല്ലോ സദാ 3
സൂര്യൻ കണ്ണാടിയിലെന്നതുപോലെ
ആര്യൻ നിന്റെയാത്മാവിൽ വിളങ്ങുന്നു 4
എന്നെക്കാണ്മതിനാശ വർദ്ധിക്കിലോ,
ഞാൻ സമീപത്തുണ്ടെന്നു ധരിച്ചാലും 5
സർവ്വ മംഗലപ്രാപ്തിക്കു കാലമായ്
സർവ്വ സ്വലോകരാരാധിക്കുന്നിതു് 6
സ്വലോകം പ്രതി പുറപ്പെടുന്നു ഞാൻ
ആ ലോകമെന്നെയാഗ്രഹിക്കുന്നിതു് 7
നിന്നെക്കൂടവേ കൊണ്ടുപോയീടുവാൻ
ഇന്നു ബാവാടേ കല്പനയില്ലല്ലോ 3
സാന്നിധി നിനക്കിന്നിയും കൂടുവാൻ
നിൻവൃത്തി ഫലമിതല്ലോ കന്യകേ! 9
ഭൂമിയിൽ ജീവിച്ചിരിക്കുന്ന നാളിൽ
സംഗതിയതിനെന്നറിഞ്ഞല്ലോ നീ 10
ഭാഗ്യലോകേ സുഖമേകമേയുള്ളു
ഭാഗ്യകാരണധനങ്ങളെ നേടുക 11
ഈ ലോകത്തിലെയതിനുള്ളയത്നം
ആ ലോകത്തിലാനന്ദിച്ചുവാഴുവാൻ 12
ചന്ദ്രാദിത്യന്മാരൊന്നിച്ചു വാങ്ങുമ്പോൾ
മന്ദം ഭൂമിയിൽ കൂരിരുട്ടായ് വരും 13
മാതാപിതാക്കളൊന്നിച്ചു വാങ്ങിയാൽ
പുത്രന്മാർക്കപ്പോളിരുളെത്രയുള്ളു! 14
ഞാൻ ഫലവൃക്ഷം നട്ടുവളർപ്പിച്ചു,
നിന്റെ ഭയഭക്തി വളരേണം 15
എന്തുവേണ്ടുവതൊക്കെയും ചൊല്ക നീ?
അതുപോലെ ഞാൻ കല്പിപ്പാൻ സർവ്വദാ, 16

പോയാൽ ഞാൻ പിന്നെ റൂഹായെയയപ്പാൻ
അപ്പോൾ നിന്നോടുമൊരു സ്നേഹമറിക്കുന്ന 17
നിന്നിൽ വാസമപ്പോൾ കുറേനേരത്തും
തൻതിരുമനസ്സാവിധമായത് 18
അപരിച്ഛേദ്യഗുണസഞ്ചയത്താൽ
സംപൂർണ്ണം നിനക്കപ്പോൾ വരുത്തീടും 19
നിന്നെക്കൂട്ടിക്കൊണ്ടു പോവതിന്നു ഞാൻ
പിന്നെയും വരുമെന്നറിഞ്ഞാലും 20
എന്റെ സ്ലീഹാകളെന്റെ ശിഷ്യന്മാരും
എനിക്കുള്ളവരെന്നറിവല്ലോ 21
അവർക്കുഗുണം ചൊല്ലിക്കൊടുക്കേണം
ഞാൻ വൃഥാ നിന്നോടെന്തുപറയുന്നു? 22
ഞാൻ ചൊല്ലാഞ്ഞാലും നീയതുചെയ്തീടും
ഞാൻ കല്പിച്ചിട്ടു ചെയ്യുന്നതിഷ്ടമാം 23
എന്നാൽ ചെയ്താലും പിതാവിതിങ്ങനെ
നിന്നോടു കല്പിച്ചെന്നറിഞ്ഞാലും 24
നിന്റെയപേക്ഷകൊണ്ടു മമ സഭ
ജനനിയേ! വർദ്ധിക്കേണം ഭൂമിയിൽ 25
എനിക്കമ്മപോലെയെന്നമ്മ നീ
സന്തോഷം വാഴ്ക മൽപ്രിയ കന്യകേ! 26
"പുത്രാ! പോക നീ" എന്നു നാരീമണി
"ധാത്രി നിനക്കു യോഗ്യസ്ഥലമല്ല 27
ആകാശത്തിലെ സ്വർഗ്ഗവാസികൾ
ഉൽകൃഷ്ട ജയവന്ദനം ചൊല്ലുന്നു 28
സ്രാപ്പേയാദി മാലാഖമാർ ഘോഷമായ്
സ്വപ്രഭുവിനെയാഗ്രഹിച്ചീടുന്നു 29
പോക ത്രിലോകരാജ്യം വാണീടുക
സങ്കടലോകേയിരുന്നതുമതി 30
എന്റെ കാര്യം നിനക്കൊത്തിടുംപോലെ
എന്മനസ്സു നീ കല്പിക്കുമ്പോൾ സമം 31
നിന്റെ ദാസി ഞാനെന്നോരനുഗ്രഹം
നിനക്കുള്ളതെനിക്കുമതി–മതി. 32

നീപോയാൽ, മമ പ്രാണൈകനായക
നിൻപരിശ്രമം മറന്നുപോകല്ലേ 33
നിൻചോര വിലയാലെ നീ കൊണ്ടതു്
നിൻകാരുണ്യത്താൽ രക്ഷിച്ചുകൊള്ളുക 34
ബലഹീനജനമെന്നറിവല്ലോ
ബാലരെപ്പോലെ താങ്ങി നടത്തുക 35
കഷ്ടയസ്സുമ്പോൾ വീണിടും ബാലകർ
നായകാ! നരരിങ്ങനെയല്ലയോ? 36
നീ തുടങ്ങിയ വൃത്തിതികയ്ക്കുഹോ
സന്തതമവർ നിന്നെ സ്തുതിക്കട്ടെ” 37
ഇതമ്മദയാവിന്നുടെയമ്മപോൽ
തൻതൃക്കാൽ മുത്തിത്തഴുകി പുത്രനെ 38
സന്തോഷത്തിന്റെ മഴയും കണ്ണിനാൽ
വീഴ്ത്തി മ്ശിഹാതാനുമെഴുന്നള്ളി 39
പിന്നെയുമീശോ ഭൂമിരക്ഷാകരൻ
ചെന്നു ശിഷ്യരെക്കണ്ടരുളിച്ചെയ്തു. 40
“എന്റെ പുത്രരെ! യെറോശലേംപുരേ
നിങ്ങൾ പാർക്കേണമെന്നരുളിച്ചെയ്തു 41
പിതാവൊത്തപോലവിടെ റൂഹായുടെ
ശക്തി നിങ്ങൾക്കുണ്ടാകുമവിടുന്നു് 42
ഞാൻ പിതാവിന്റെ പക്കൽ പോകുന്നിതു”’
എന്നരുൾചെയ്തനേരത്തു ശിഷ്യരും:- 43
“അന്നേരം യൂദന്മാരുടെ രാജ്യത്തെ
നന്നാക്കുന്നതെപ്പോളെ”ന്നു ചോദിച്ചു 44
“അവരോടിപ്പോളിതറിഞ്ഞിടുവാൻ
ആവശ്യമില്ല നിങ്ങൾക്കുത്തില്ല 45
താതൻ കല്പിക്കുംപോൽവരും സർവ്വവും
അതറിഞ്ഞിട്ടു കാര്യം നിങ്ങൾക്കെന്തു്? 46
റൂഹാദക്കുദശായിറങ്ങുന്നേരം
സഹായം നിങ്ങൾക്കുണ്ടാകും, ശക്തിയും 47
എനിക്കു നിങ്ങൾ സാക്ഷികളാകണം
എന്റെ വേദവും നീളേ നടത്തണം. 48

വിശ്വസിച്ചവർ രക്ഷ ലഭിച്ചീടും,
വിശ്വസിക്കാത്തോർക്കുണ്ടാകും ശിക്ഷയും 49
വൻപരുടെയും രാജാക്കൾ തങ്ങടെ
മുമ്പിലും കൊണ്ടുപോയിടും നിങ്ങളെ 50
നിങ്ങളെ ശാസിക്കും ഭയം നീക്കുവിൻ
നിങ്ങടെ ദേഹത്തോടെയാവതുള്ളു 51
നിങ്ങളെ യാത്മാവോടാവതില്ലല്ലൊ
നിങ്ങളിൽ റൂഹാ പറഞ്ഞിടും തദാ 52
വേദനേരിന്നു പ്രത്യക്ഷം കാട്ടുവാൻ
ഞാൻ ദാനം ചെയ്‌വാൻ നിങ്ങളാൽ പ്രാർത്ഥിതം 53
നിങ്ങൾക്കു വേണ്ടുന്നതെല്ലാം തോന്നിപ്പാൻ
നിങ്ങളിന്നു പറയുന്നോരല്ലഹോ 54
ഭൂമ്യന്തത്തോളവും സഹിച്ചീടുവിൻ
സമ്മാനം പിന്നെക്കല്പിച്ചു നൽകുവാൻ 55
ഇപ്രകാരം മിശിഹായരുൾചെയ്തു
തൻപ്രതാപയാത്രയ്ക്കു സമയമായ് 56
സയിത്തെന്ന മലയിലെഴുന്നള്ളി,
ദയാവിന്നുടെ രശ്മിയും വീശിച്ചു 57
പശ്ചതാഗ്രേ താൻ പ്രാപിച്ചുതമ്പുരാൻ
അവിടെനിന്നു യാത്ര തുടങ്ങിനാൻ 58
തൃക്കൈയ്യും പൊക്കിയാശീർവ്വാദം ചെയ്തു
തൃക്കൺപാർക്കയും മാതൃശിഷ്യരേയും 59
ത്രിലോകം വിളങ്ങുന്ന പ്രഭാവത്താൽ
ത്രിലോകപ്രഭു ഭൂമി രക്ഷാകരൻ 60
മന്ദസ്മിതം ദയാഭാവത്തോടു താൻ
മന്ദംമന്ദം പൊങ്ങി തന്റെ ശക്തിയാൽ 61
തൻശിഷ്യർക്കു കണ്ണെത്തുവോളമിവ
ദർശനത്തിങ്കൽനിന്നുമനന്തരം 62
തേർപോലെ മേഘമെടുത്തുപൊങ്ങിച്ചു
താൻ പിന്നെ ദ്രുതം സ്വദേശം പ്രാപിച്ചു 63
സർവ്വേശൻ സിംഹാസനം പുക്കശേഷം
സർവ്വമംഗലഘോഷമനവധി 64

വെള്ളത്തുള്ള കുപ്പായത്താലന്നേരം
ആളുകൾ രണ്ടിറങ്ങിപ്പറഞ്ഞിതു്:- 65
ഗ്ലീലാക്കാരെ! നിങ്ങളെന്തിങ്ങനെ
മേല്പോട്ടുനോക്കി നില്ക്കുന്നു രക്ഷകൻ 66
സ്വർല്ലോകത്തിലെഴുന്നള്ളി നായകൻ
വരുംപിന്നെയുമെന്നുറച്ചാലും 67
സ്വർല്ലോകത്തിലെ സജ്ജനഘോഷവും
നരവർഗ്ഗത്തിന്നസ്സുമഹത്വവും 68
വാക്കിനാൽ വിഷയമല്ല നിർണ്ണയം
സകലേശത്വം പിതാവും നല്കിനാൻ, 69
ഇതു കേവലം പറയാം ശേഷവും
ചിത്തത്തിൽ നിരൂപിപ്പാനവകാശം 70
ഏറെ ചിന്തിച്ചുകൊണ്ടുവെന്നാകിലും
ഏറെ ചിന്തിച്ചാൽ ശേഷിക്കും പിന്നെയും 71
സർവേശത്വം കൊടുത്തതു കേൾക്കുമ്പോൾ
ദേവപുത്രനിയ്യാളെന്നിരിക്കിലും 72
സ്വഭാവത്താലതുണ്ടായി സന്തതം,
പ്രഭുത്വം നിനക്കും സ്വതേയുള്ളതും 73
താൻ മാനുഷസ്വഭാവത്തിനാമതു്,
തമ്പുരാൻ കൊടുത്തെന്നറിവാനത്രെ 74
ദക്ഷിണമായ ബാവാടെ ഭാഗത്തു
രക്ഷകനിരിക്കുന്നെന്നു ചൊന്നതു് 75
അവിടെനിന്നു പത്താംനാൾ പുലർകാലെ
സുവിശ്വാസികൾ ശ്ലീഹാജനങ്ങളും 76
കൂടിയെല്ലാവരും പാർക്കുന്ന ശാലയിൽ
കൊടുങ്കാറ്റിന്റെ വരവിതെന്നപോൽ 77
സ്വരംകേൾക്കായി വീടുനിറച്ചിതു്
തീരൂപത്തിലും നാവുകൾ കാണായി 78
ശീതളംപോക്കും നല്ല നിരൂപണ
ചേതസിഭയമോടു ശോഭിക്കുന്നു 79
പാവനം വരുത്തീടുമക്കാരണം
പാവകരൂപത്തിങ്കലിറങ്ങിനാൻ 80

ഓരോരുത്തൻമേലിരുന്നു കൃപയാൽ
സർവ്വജ്ഞനാവും നിറഞ്ഞു റൂഹായാൽ 81
ബാവാ ഭൂമിയെ സൃഷ്ടിച്ചനന്തരം
ദേവജൻ രക്ഷിച്ചു റൂഹായെ നൽകി 82
ഇന്നു റൂഹായിറങ്ങിയ കാരണം
സർവ്വലോകരുമാനന്ദിച്ചീടുവിൻ 83
തിന്മനീക്കാനും നന്മനിറപ്പാനും
നിർമ്മലമനസ്സവർക്കുണ്ടാവാനും 84
പേടിപോക്കുവാൻ കേട്ടുകൾ തീർപ്പാനും
നാടെല്ലാം ഭയം നീക്കി നടപ്പാനും, 85
ഇപ്പോൾ റൂഹാദക്കുദശാതമ്പുരാൻ
കല്പനമാനസത്തിങ്കൽ വാസമായ് 86
മുമ്പിൽ മ്ശിഹാ ചൊന്നപോൽ വന്നിതു്
തമ്പുരാൻ പുത്രനായി കല്പിച്ചതു് 87
സ്വാമിതന്നുടെ ദേഹഗുണവഴി
ഭൂമിയിൽ നീളെ നടത്തിക്കൊള്ളുവാൻ 88
മാന്ദ്യം ക്ഷയിച്ചിട്ടുഷ്ണമുണ്ടാകേണം
തൻമൂലം തീനാവായിട്ടിറങ്ങി താൻ 89
അങ്ങുന്നുള്ളിൽ തോന്നിച്ചതെപ്പേരുമെ
അന്നെല്ലാവരും ചൊല്ലിമടിയാതെ 90
മുമ്പിൽ സ്ത്രീയുടെ വാക്കിനാൽ പേടിച്ച
കേപ്പാ താനപ്പോൾ സംഭ്രമം നീക്കിനാൻ 91
വമ്പന്മാരുടെ സമക്ഷത്തിങ്കലും
തമ്പുരാൻ മിശിഹായെയറിയിച്ചു 92
പലഭാഷകളിവർ പഠിക്കാതെ
നല്ലപോലെ പറയുന്നതത്ഭുതം! 93
മാനുഷർക്കറിയാത്ത പ്രവൃത്തികൾ
അനേകവിധം ദർശിച്ചാർലോകരും 64
ആശ്ചര്യം കണ്ടു നേരിനെ ബോധിച്ചു
മിശിഹായെ വിശ്വസിച്ചു തേറിനാർ 95
ചിലർ ചൊല്ലുന്നു പാനമത്താലിവർ
വിലാസിച്ചു പുറപ്പെട്ടിരിക്കുന്നു. 96

ശെമോൻ കേട്ടപ്പോഴന്നേരമുരചെയ്തു:—
"ഇമ്മനുഷ്യരിലെന്തിതു തോന്നുവാൻ 97
പാനത്താൽ പല ഭാഷപറയുമോ?
മുമ്പിലാരിതു കണ്ടതും കേട്ടതും; 98
അതല്ല, ദിനമിപ്പോളുദിച്ചത്
മത്തന്മാരുടെ സംസാരമല്ലിതു 99
നിങ്ങൾ കൊല്ലിച്ച മിശിഹാ തമ്പുരാൻ
തന്റെ റൂഹായെ ഇപ്പോളിറക്കി താൻ 100
നിവ്യന്മാരിതു മുമ്പിലറിയിച്ചു;
അവർകളുടെ വാചകം നോക്കുവിൻ; 101
അയ്യാൾ വന്നിപ്പോൾ വിസ്മയം കാട്ടുന്ന
പ്രിയത്തോടു മിശിഹായെത്തേറുവിൻ 102
കൺതുറന്നു കണ്ടീടുവാൻ കാലമായ്
ചെയ്തതുമിപ്പോളുറച്ചുകൊള്ളുവിൻ 103
കാരുണ്യത്തിന്റെ കാലമിപ്പോളുണ്ട്
നിരുപകാരമതു കളയല്ലേ" 104
അതു കേട്ടിട്ടു മൂവായിരം ജനം
സത്യവേദവും ബോധിച്ചു സത്വരം 105
ശ്ലീഹന്മാർ സത്യവേദം നടത്തുവാൻ
മഹിതോറും നടന്നു പലവഴി. 106

പതിന്നാലാംപാഠം സമാപ്തം.

# ദേവമാതാവിൻ വ്യാകുലപ്രബന്ധം

---

അനന്തദൈവം ഗുണസർവ്വമൂലം
മനുഷ്യവർഗ്ഗം പ്രതിമാർദ്ദവത്താൻ 1
പിറന്നു മീനന്ധരയിൽ നടന്നു
നടത്തിവേദം ദുരിതം കളഞ്ഞു. 2
മുപ്പത്തിമൂന്നു വരിഷം കഴിഞ്ഞി-
ട്ടിലോകമോക്ഷോത്തരവും കഴിച്ചു 3
കുരിശിലേറ്റു തനുദുഃഖമേറ്റം
സ്വകീർത്തിഹീനം ബഹുസങ്കടത്താൽ 4
ഈ ദുഃഖമെല്ലാം മനസ്സാ സഹിച്ചു
സ്വപ്രാണയാത്രാ സമയം ഭവിച്ചു 5
കുരിശടുക്കെത്തനയാന്തികത്തിൽ
ദുഃഖാബ്ധിയിൽ താണവധൂവിശിഷ്ടാ 6
കോപിച്ചുകാറ്റോളവുമേറി കപ്പൽ
പന്തെന്നപോലെ കടലിൽ കളിക്കും 7
താഴ്ത്തും തിരപൊക്കമെത്തും ക്ഷണേന
പായും പറിക്കും മരവും തകർക്കും 8
അപ്പോലെയുമ്മായതു കാലമായി
ഉള്ളിൽ ധരിച്ചോളവിലാസമായി 9
പകൽ മറിച്ചിട്ടതി വർഷമോടും
സമന്തഥാ വാർത്തിതു കണ്ണുനീരു്. 10
ശോഭമറച്ചും ജലഗർഭമേഘ-
വാശാഭൃതാ കൺപ്രഭയൊക്കെമൂടി 11
മിന്നൽപിണർപോലൊരുനേരമമ്മ
സ്വപുത്രനെനോക്കി വിഷാദമോടും 12
അക്കാഴ്ചയാലും സരസോപിഭേദാൽ
ഒഴുക്കുകൊണ്ടാക്രമമെന്നപോലെ 13
മുഴുത്തുദുഃഖം ശുഭവാക്കമുട്ടി
ജീവൻനില ചഞ്ചലതാം ധരിച്ചു 14

എന്നാല്പിതാവൊക്കവെ നിർവ്വികാരം
കല്പിച്ചതെന്നമ്മയുമോർത്തനേരം 15
സമുദ്രമദ്ധ്യേ മലയെന്നപോലെ
ഉറച്ചുനിന്നു സ്വമഹാവിഷാദേ 16
നിരൂപണാപാഗ്നിയതം ഭേദിച്ചു
തിരിച്ചു തച്ചിത്തഗതം സമസ്തം 17
മിണ്ടാതെസാരം സ്വരസപ്രകാരം
കേൾപ്പിച്ചു ദുഃഖം സുതദുഃഖമൂലം 18
എന്നാത്മനാഥാ! പ്രിയമേകമെന്തേ
സുഖപ്രദേശാൽ പരദേശിയായി! 19
സൽപുത്ര! നീ ഹിംസകഭൂമിപുക്ക്
ദയാവിഹീനം ശ്രമനീതനായി! 20
ദോഷാന്തമിച്ഛിച്ചു പിതാമഹന്മാർ
സർവ്വേശ നിന്റെ വരവാഗ്രഹിച്ചു 21
തത്സന്തതിക്കും രിപു വൈരമായി
അതിക്രമിച്ചു പ്രതിഘാതകന്മാർ 22
സദൃഷ്ടപൂർവ്വം കരുണാവകാശം
അദൃഷ്ടപൂർവ്വം കരുണാവിരോധം 23
അനുഗ്രഹം രശ്മികളേറെ വീശി
അന്ധതപസ്സേവാമഠവും ചമച്ചു 24
കഴിഞ്ഞകാലത്തിലദ്ഭുതമായ
നിന്റെ ദയയീസമയം വിളങ്ങി 25
നിനക്കു പുത്ര! പ്രതിയോഗി ഭാഗ്യാൽ
പ്രിയാവകാശം പ്രിയനാശമാക്കി 26
ബഹുപ്രദന്നീയമുളവും കഴിഞ്ഞു
അന്ധത്തിനാറം വരുമെന്നുമില്ല 27
പോരായ്തെല്ലാം രിപു വൈരിദാഹം
നിൻചോരയാൽ തീർപ്പതിനുള്ളുറച്ചു 28
നിന്നേയുമെന്നാത്മജ! നീ കൊടുത്തു
ബഹുപ്രദന്മാരിലതുല്യനീശോ 29
ആ! ചെയ്യതിനുത്തരമെന്തു പിന്നെ
കൈരണ്ടുമല്ലോ വിദയം തുളച്ചു. 30

മഹാശ്രമത്താൽ കൃഷിചെയ്തുപുത്ര;
വിത്തിൻവിശേഷം ഭുവിനീവിതച്ചു 31.
വിനഷ്ടബീജാൽ ഫലിതം രസോനം
മുളച്ചമുള്ളും ചരണത്തിലേററു 32
നിൻെറ നിലം വാഴ്‌വതിനാൽവരുത്തി
കൊടുത്തുദ്രവ്യം നിലവും പ്രഭുത്വം 33
അതിൻഫലം സ്വ്വമവക്കദാനം
ചെയ്തു പ്രിയാനുസ്മരണം ഭവിച്ചു 34
ആ സ്വാമിയെ ഭക്തികളഞ്ഞു നീചർ
ആ നാടവർ കാട്ടുചരെച്ചതിച്ചു 35
മുതൽ പറിച്ചു പ്രഭുഹിംസയോടും
വിശിഷ്ടരാജ്യം പരാധീനമാക്കി 36
നി ശിക്ഷകൻ ശാസ്ത്രരഹസ്യമാകെ
ലോകം പഠിപ്പിച്ചിരുളും കളഞ്ഞു 37
ശിഷ്യർ പുനശ്ശസ്ത്രമെടുത്തു ശത്രു
ഭാവം ധരിച്ചാർ ഗുരുവാശ്രമത്തിൽ 38
തളക്ഷിണാ ജീർണ്ണവചസ്സുകെട്ടു്
വാളും കയററി ദൃഢബന്ധമാക്കി 39
തമഞ്ജലി ശ്രേഷ്ഠകപോലഭാഗേ
അടിപ്രദാനം സ്തുതിഭത്സനങ്ങൾ 40
തപസ്വിശ്രേഷ്ഠൻ തപസാ ദ്വിതീയൻ
നിർക്ലേശഗാഢം മനസാഗൃഹീതം 41
ചക്ഷുസ്സുകൾക്കററമെടുത്ത ദണ്ഡം
മനോഗതവ്യാധ്യുമിതം വചസ്സാൽ; 42
സുരൂപപുഷ്പം ഭുവനപ്രകാശം
ഹാപ്രീതപുത്രം ക്ഷമയാപവിത്രം 43
പ്രസൂനജാതം മധുവണ്ടുപോലെ
നിൻദേഹരക്തം രിപു പീതമായോ! 44
പൊന്നെന്നപോലെ തപനം സഹിച്ചു
അയോഘനംകൊണ്ടുജനാവരൻ നീ 45
നിൻെറ സ്വരൂപം മലഹീനമല്ലോ
സമസ്തരൂപം പുനരെന്തതൊക്കെ 46

മൃദുത്വരൂപൻ ശിശുമേഷതുല്യൻ
അത്യന്തശുദ്ധൻ മമ ചിത്തലാല്യൻ 47
നിന്റെ ശരീരം അടിയാലെ ചിന്തി
അതിക്രമത്താൽ ശിഥിലീകരിച്ചു 48
പ്രഭാകരൻ സൂക്ഷ്മനിലേറമീശോ
അനന്തലോകേ ദിനമാവഹിക്കം 49
ഭയങ്കരം തൽഗ്രഹണം സുകഷ്ടം
എന്തിങ്ങനെ നിൻപ്രഭയസ്തമിച്ചു 50
ആകാശമിപ്പോൾ സഹപീഡയെപ്പോൽ
കറുത്തവസ്ത്രം സഹിതം ധരിച്ചു 51
ധരാജലത്വം സഹിയാത്തവണ്ണം
ചലത്വമേറെ ററവുമുൽഭ്രമിച്ചു 52
പൊളിഞ്ഞു കല്ലും മലയും വിറച്ചു
അജ്ഞാനസൃഷ്ടിപ്പുകളാധിപൂണ്ടു 53
ഈ ഭൂമിയിങ്കൽ ജനവും ശിലാത്വം
പ്രാപിച്ചുനൂനം കരുണാഹരത്വാൽ 54
നീ മന്ത്രിപോൽ ചെന്നു കൊടുത്തുബോധം
നീ ബന്ധുപോലാധികളഞ്ഞുപോക്കി, 55
പിതാവുപോൽ നീ നിയതം വളർത്തി
മാതാവുപോൽ നീ രുചിരത്വവാനായ് 56
മനുഷ്യരും ബുദ്ധി വെളിവാറെച്ചു
വിശ്വസ്തു ബന്ധുത്വമൊഴിച്ചുപിന്നെ 57
പുത്രസ്വഭാവം ദുരിതാഗ്രഹത്താൽ
കഴിച്ചു ദുഷ്ടൻ സമനുഷ്യഭാവം 58
ഭയോനജന്തു പ്രകൃതിപ്രവൃത്തി
എടുത്തുനിന്റെ രുധിരം ധരിച്ചു 59
ക്ഷമിച്ചു നീ ദ്രുതമാർത്തിപൂണ്ടു
നാശോന്മമെന്നത്രയുമത്ഭുതംമേ 60
ആകാശദീപപ്രളയം വരാതെ
വെളിവു നൽകുന്നിതിനെന്തുമൂലം? 61
ശകാപിച്ച മേഘസ്തനിതം വിനീതി
പ്രാപിച്ചതിപ്പോളിളകാത്തതെന്ത് 62

ആയുസ്സുതന്ന സ്വാധീശ്വരസ്
ആയുസ്സു പാപിക്ഷിതിയിൽക്കളഞ്ഞു 63
ആ ദോഷനാം ദുഷ്കൃതമെന്നാച്ചാൽ
തത്സാമ്യമെന്തശ്രുതമേതുകാലം 64
അനന്തമേവ പ്രതിഘാതകത്തി-
നനന്തദോഷം സമദണ്ഡബന്ധം 65
ഈ മൂന്നു കൂട്ടം കൃതനിർവ്വികാരം
നിരൂപിയാതെ പ്രജിനം തികച്ചു 66
മനുഷ്യരാക്രിയകളൊക്കെയോ
നിന്നോടുകാട്ടി സ്ഥിരദുഷ്ടഭാവാൽ 67
ദൈവൈകപുത്ര ക്ഷമയാസഹ്യദുഃഖം
മാലാഖാമാരെ വരുവിൻ സഹായം 68
എന്റെ സുഖം ജീവനുല്ല്യത്തം
ഈശോതദാഖ്യം പറയുന്ന നേരം 69
ഇരുണ്ടുനേത്രം ബലഹീനദേഹം
നിന്നോടുകൂടെഗ്ഗമനം തുടങ്ങി 70
എന്റെ സുഖം നീ പരനാൽ മനസ്സിൽ
ആനന്ദലാഭം മമ വേദ്യമില്ല 71
നിൻജീവനില്ലപ്പോൾ മരണം ഗമിച്ചു
താപംവിനാ ഞാൻ ശവമായ് കഴിഞ്ഞു 72
എല്ലാംകൊടുത്താൽ വിലയാവലഭ്യം
മേപുത്രനീ ഞാമിനിക്ക പോനാൽ 73
വലഞ്ഞു ഞാൻ സന്തതവും മനസ്സും
മുട്ടീവിധം തല്പരമെത്രരുച്യം! 74
നിൻകല്പന സർവ്വവശ സ്വരീശാ
മാലാഖമാർ നിൻപ്രിയമെന്നുനോക്കം! 75
എന്തിന്നിതൊക്കെ സുത! നീ ക്ഷമിച്ചു
ഒരക്ഷരംകൊണ്ടിതു മാറ്റുമല്ലോ 76
രോഗംകളാതാം പോകവരിൻ ചികിത്സ
ചെയ്യാൻ സമർത്ഥൻ ക്ഷിതിയെ പ്പാലിക്കുൻ 77
നിന്റെ ശരീരം സകലം മുറിഞ്ഞു
തളർച്ചയും ദുർബലവും മുഴുത്തു 78

നിന്റെ ക്ഷതംകൊണ്ടു ക്ഷതം ശമിക്കും
നിന്റെ ക്ഷയത്താൽ ക്ഷയവും ക്ഷയിക്കും 79
കൊള്ളാമതിൻ ലാഭഫലം രസിക്കും
ആ മാനുഷർ വൈരികളെന്നസഹ്യം 80
ഭൂലോകദോഷം കഴുകീടുവാനായ്
നിന്റെ ശരീരം രുധിരം കൊടുത്തു 81
നിന്റെ ശ്രമം പാപിയുടന്മാനം
കുളിക്കമച്ചേറ്റിലറപ്പുറത്തു 82
മനുഷ്യവർഗ്ഗം പ്രതി ചിത്തദാഹം
നിന്റെ വിനാശം ഫലവും സുഭദ്രം 83
പാപംകളഞ്ഞു പ്രിയ ഭാജനങ്ങൾ
നന്നാകുമെന്നോമനസിൽ ഗ്രഹിച്ച് 84
എല്ലാമറിഞ്ഞിട്ടറിയാത്തപോലെ
സ്നേഹം ഭവിപ്പാൻ പരിതാപമേറ്റു 85
പാപികടങ്കൊണ്ടതു വീട്ടുവാനും
ഘോരൻയഥാ ദുഷ്കൃതപാത്രമായി 86
നിന്റെ ക്ഷമകാഴ്ച്ച സമസ്തമാകെ
വരുത്തിയാലും ഫലമൊപ്പമോ ചൊൽ 87
ഈമൂന്നുലോകം നരവർഗ്ഗമൊക്കെ
പങ്കം സമസ്തം മണിരത്നവും നീ 88
നിൻദർശനം സ്നേഹതമസ്സു നീക്കി
കൈകെട്ടി നിന്റെ ചമയം പറിച്ചു 89
നിൻസ്വേദവും ചോരയുമുധരിച്ചു
സുതാപവും സുശ്രമവും വരുത്തി 90
നിന്റെ പ്രിയത്തിൻ ചമയം വിശേഷം
കാണുംവിധം കഷ്ടമതെന്നനൂനം 91
പട്ടുംതലക്കുള്ളതുമുള്ളരണ്യം
വർണ്ണംമുഖത്തിന്നടികൊണ്ടുനീലം 92
കൈരണ്ടുമാണിത്തുളയാൽ മുറിഞ്ഞു
സർവ്വാംഗമൊക്കെ ക്ഷതമായ്ച്ചമഞ്ഞു 93
നിന്റെ പ്രിയത്തിൻ നിലയെത്തുവാനോ
വിലാവു കുന്തം മുനയാൽത്തുറന്നു 94

നീയോടിപ്പോമെന്നൊരു ശങ്കയാലോ
ഇരുമ്പുനിൻെറ ചരണേ തറച്ചു 95
നിൻസ്നേഹസാമ്യം തിരു ബാഹുവാലെ
കഴിച്ചതെല്ലാമനുകൂലമായി 96
മഹാ തലക്കെത്തരു നിർച്ചിതകല്പം
പരത്തി രക്ഷാ നിയതം വിചാരം 97
ഈ കുത്തിനാൽ ദൃഷ്ക്കൃതമറവുപോകും
ധർമ്മം പരക്കും സ്ഥിരവും ഭവിക്കും 98
മനോജ്ഞനേത്രം തമസാവിരൂപം
കടാക്ഷമൊന്നും പ്രഭയോടുകൂടെ 99
നീനോക്കമെങ്കിൽ നയനം തെളിഞ്ഞു
കാണും ഗുണം ദുഷ്കൃതവും സ്വരൂപം 100
അറെസ്സുമെല്ലാം ദുരിതാന്ധകാരം
കണ്ണീരുകൾകൊണ്ടു വരും വിശുദ്ധി 101
തല്ക്കാഴ്ചയാൽ ശിഷ്യനറിഞ്ഞുതറച്ചു
സ്വദുഷ്കൃതം കണ്ടു കരഞ്ഞുപോക്കി 102
സർവ്വം ഭവിപ്പാൻ വശമുള്ള നാഥേ
മിണ്ടാത്തതെന്തുത്തരമെന്നു ചൊൽക 103
ദോഷം പൊറുക്ക നരസങ്കടങ്ങൾ
എല്ലാമൊഴിപ്പാൻ മതിവാക്ക പ്രമാണം 104
നിൻവാക്ക ജീവൻ ഗുണവാഹമായ
സർവ്വൌഷധം സൽഗുണ കാരണം നീ 105
മിണ്ടാത്തതെന്തേ ക്ഷയകാലമായി
നിന്നാലുപായം ഭുവനാദികൾക്ക 106
മിണ്ടാത്തനേരം കൃതകർമ്മമോർത്തു
മിണ്ടുംവിധൌ തൽഭയവും ധരിച്ചു 107
പാപംക്ഷമിച്ചു പ്രീതമത്ത്യരാത്തി
ഉൾക്കൊണ്ടു വേഗം വരുവിൻ സമീപെ 108
പാപീഭയം നീക്കിയടുത്തുകൊൾക
മൃദുത്വമുണ്ടെന്നതു ബോധമോക്ക 109
ആട്ടിൻഗുണംപോൽ സുമൃദുസ്വഭാവം
കണ്ടെത്തുമിപ്പോൾ കഠിനം സുദൃഢരെ 110

വിശ്വാസസത്യം മനസി ഗ്രഹിക്ക
ചൊന്നാലുമിപ്പോൾ കരുണാവകാശം 111
സിംഹം യഥാ ശങ്കിതനാകുമീയാൾ
ഭയങ്കരം നീയുടനെ വരാഞ്ഞാൽ 112
ഇണ്ടും തല ചായ്ച്ചനുവാദമോടും
നി ചെയ്യുതെല്ലാം ദയയാൽ പൊറുക്കും 113
അഴിഞ്ഞു ചിത്തം വരിക പ്രിയത്താൽ
നിൻവൃത്തികൾക്കുത്തരമെന്തു കാൺക 114
കൺകൊണ്ടുപാർക്കും തഴുകും വരുമ്പോൾ
അങ്ങെട പ്രിയം കണ്ടഴിയാത്തതെന്തേ? 115
ഉള്ളം തുറന്നു ചതിയൊട്ടുമില്ല
തൻ ചങ്കിലും ചെപ്പതിനാശയുണ്ട് 116
അതിന്നു യോഗ്യക്രിയകൾ നിനക്കു-
മില്ലെന്നതോർത്താൽ ചരണം പിടിക്ക 117
തൃക്കാൽ ഗ്രഹിച്ചാൽ കഴുകും കൃതത്തിൻ
കറയതിൽനിന്നു വരുന്ന രക്തം 118
ദേവതാ സിംഹാസന പുണ്യദേഹം
മുത്തുന്നു ഞാൻ സച്ഛമനഃപ്രിയത്താൽ 119
നിൻചോരയാൽ ഭൂമി നനഞ്ഞ കാലം
ശ്രേയം ധരിക്കും സുകൃതം ഫലിക്കും 120
നിന്റെ ക്ഷതം മിന്നുന്ന പത്മരാഗം
ദ്രോഹിൻ ജനത്തിൽ സുഖമാവഹിക്കും 121
ആദിത്യനേക്കാൾ ബഹുരശ്മിയാലും
അററംവരാതെ സതതം വിളങ്ങും 122
ചെയ്ത്താൻ സുതന്റെ മുറിവാൽ മുറിഞ്ഞു
തൻമൃത്യുവാലും മരണം വരിച്ചു 123
രണ്ടിൻബലം കെട്ടതിതിൻസഹായം
മോക്ഷത്തിലെ വാതിലും നീ തുറന്നു 124
ഞങ്ങൾക്കുമേലിൽ സുഖലാഭമാവാൻ
ഈവണ്ണമമ്മ പ്രിയമോടു ചൊന്നാൽ 125
ആ രണ്ടു ദുഃഖം നിയതം മനസ്സിൽ
നമ്മെ ഗ്രഹിപ്പിച്ചരുളേണമമ്മേ. 126

# അകാരാദി



അകക്കാമ്പു = ബുദ്ധി, ശക്തി, മനസ്സ്. അക്രൂരം = മൃദുത്വമുള്ള. അഖിലപാലകൻ = എല്ലാം പാലിക്കുന്നവൻ. അഖിലേശ്വരൻ = സകലത്തിന്നും നാഥനായ കർത്താവ്. അഗതി = ദരിദ്രൻ. അഗാധം = നിലയില്ലാത്തത്. അഗാധാബ്ധി = നിലയില്ലാത്ത സമുദ്രം. അഗോചരം = ബുദ്ധിയിൽ അടങ്ങാത്തത്. അഗൃഹീതം = ഗ്രഹിക്കപ്പെടുവാൻ വശമല്ലാത്തത്. അഗ്രേസരൻ = മുൻപിൽ നടക്കുന്നവൻ, പ്രധാനി. അഘം = പാപം. അജം = ആട്. അഞ്ജലി = കൈക്കൂപ്പുക. അടവി = കാട്. അതീന്ദ്രിയം = അനാഖ്യമായുള്ളത്. അതുലം = സദൃശമല്ലാത്ത. അതുല്യൻ = സദൃശമില്ലാത്തവൻ. അത്യന്തോത്സവം = അധിക സന്തോഷം. അദൃഷ്ടപൂർവ്വം = പൂർവ്വത്തിൽ കണ്ടിട്ടില്ലാത്തത്. അദ്രി = പർവ്വതം. അദ്വയനാഥൻ = ഏകദൈവം. അദ്വിതീയൻ = ദൈവം. അധിപൻ = രാജാവ്. അധോഭൂമി = നരകം. അനഘം = പാപഹീനം. അനന്തം = അവസാനമില്ലാത്ത. അനന്തരം = അതിന്റെശേഷം. അനവൻ = അളവില്ലാത്തവൻ. അനാഗതൻ = ഉണ്ടാകാത്തവൻ. അനാരതൻ = നിത്യൻ. അനാശ = ആശയില്ലാത്തവൾ. അന്തം = നാശം, ഒടുക്കം. അന്തരം = നടുവിലെയിടം, നടുവ്, വ്യത്യാസം. അന്തർവ്വികാരം = മനോവികാരം, മനോചഞ്ചലം. അന്തികെ = അടുക്കെ. അനന്താനേശ്വരൻ = അന്തമില്ലാത്ത ദൈവം. അന്ധതമം = ഇരുളാവുകയെന്നുള്ളത്. അന്ധതമസേവ = അജ്ഞാനത്തിന്മേലുള്ള ആശ. അപരിച്ഛേദ്യം = പരിച്ഛേദിച്ചുകൂടാത്തത്. അപായം = മരണം. അപ്രിയഭാജനം = അപ്രിയത്തിനു പാത്രം. അബ്ധി = സമുദ്രം. അഭാഷ = മിണ്ടാത്തവൾ. അഭൂതം = ഭവിക്കപ്പെടാത്തത്. അമിതം = വളരെ. അമേയൻ = അളവില്ലാത്തവൻ, അപരിച്ഛേദ്യൻ. അംബരം = ആകാശം, വസ്ത്രം. അംബുധി = സമുദ്രം. അയോഘനം = ഇരുമ്പുവടി. അരണ്യം = കാട്. അരിയ = പ്രയാസമുള്ള,

കഠിനമുള്ള. അരൂപരൂപം = അരൂപവും രൂപവും, അരൂപമായ ബുദ്ധിയിൽ അറിവാൻതക്ക രൂപം. അൎക്കൻ = സൂൎയ്യൻ. അൎച്ച = പൂജ. അൎച്ച്യശിഷ്ട = വിശേഷമായി പൂജിപ്പാൻതക്ക, വിശേഷാൽ ബഹുമാനിപ്പാൻതക്ക. അൎദ്ധം = അര, പാതി. അലഭ്യം = ലഭിപ്പാൻ യോഗ്യമല്ലാത്തതു്. അലംകൃതം = അലങ്കരിക്കപ്പെട്ടതു്. അലങ്കാരവൎത്തകൻ = അലങ്കാരമായ പ്രവൃത്തിയോടുകൂടിയുള്ളവൻ. അലസി = ദുഃഖം. അല്ലൽ ആപത്തു്. അസ്തപരം = താമസം. അസമം = അതുല്യം. അസമേശൻ = അതുല്യപ്രഭൻ, ദൈവം. അസറോറ = പിള്ളക്കച്ച. അസി = വാൾ. അസ്തം = നാശം, അയക്കപ്പെട്ടതു്. അസ്തമഹത്വം = മഹത്വമില്ലാത്തതു്. അഹസ്സ് = പകൽ. അക്ഷയം = നാശമില്ലായ്മ. അക്ഷി = കണ്ണു്. അക്ഷിഗോചരം = കണ്ണാൽ അറിവാൻതക്ക രൂപം. അക്ഷോഭം = സ്ഥിതി, ഇളക്കമില്ലായ്മ. അറാവൃത്ത = (സുറിയാനിഭാഷയിൽ) വെള്ളിയാഴ്ച. അററഭയ = ഇല്ലാത്ത ഭയ.

ആ

ആകാശദീപപ്രളയം = സൂൎയ്യാദി ഗ്രഹനക്ഷത്രങ്ങളുടെ നാശം, ആര്യ = പോത്. ആഞ്ജെലുകൾ = (ലത്തീൻ ഭാഷയിൽ) ദൈവദൂതന്മാർ. ആണ്ടവൻ = ദൈവം. ആത്മജൻ = പുത്രൻ. ആത്മനാഥൻ = തനിക്കുള്ള ഉടയവൻ. ആദരം = ബഹുമാനം. ആഢ്യം = ഏററവും വലിപ്പം, ഏററവും സ്ഥിരം. ആനനം = മുഖം. ആമയം = വ്യാധി, ദുഃഖം. ആരോപം = ചുമത്തുക. ആരോഹിക്ക = ചുമക്കുക. ആവാസം = കുടിയിരിപ്പു്, ഭവനം. ആശു = വേഗം. ആശ്രമം = മുനികളുടെ വാസസ്ഥലം, ആഹതൻ = അടിക്കപ്പെട്ടവൻ. ആഹതം = അടിക്കപ്പെട്ടതു്.

ഇ

ഇത്ഥം = ഇവ്വ, ഇപ്രകാരം. ഇഷ്ടപാലനം = ഭക്തിപ്രിയം. ഇഹ = ഇവിടെ. ഇക്ഷിതാവു് = ഇഹലോകരാജാവു്.

## ഈ

ഈരലിസം = ഒരുവക സുഗന്ധം. ഈശത്വമുള്ളവൻ = അതിശ്രേഷ്ഠതയുള്ളവൻ. ഈഷൽ = അല്പം, സംശയം.

## ഉ

ഉഗ്രം = കോപം. ഉജ്വലനം = ശോഭ. ഉത്തമൻ = വലിയവൻ, നല്ലവൻ, പുണ്യവാൻ. ഉത്തരലോകം = മേലോകം, വടക്കേലോകം. ഉദ്ധരണം = മേല്പോട്ടുയർത്തുക, ഛർദ്ദി. ഉന്നതം = ആകാശം, ഉയരം. ഉപമാനൻ = തുല്യവാൻ. ഉപമാനം = ഉപമ. ഉർവ്വീലോകം = ഭൂലോകം. ഉൽകൃഷ്ടം = ഉത്തമം, വലിപ്പത്തു്. ഉഴറുക = വ്യസനപ്പെടുക, ഭ്രമിക്ക. ഉൽകനം = ധൈര്യം, തുനിവു്. ഉൾക്കാമ്പ് = മനസ്സ്, ഹൃദയം. ഉൾകൃപ = ഹൃദയസ്നേഹം.

## ഊ

ഊനം = കുറവ്, വേർപാട്. ഊഴി = ഭൂമി.

## ഏ

ഏകമാന്യം = ഒരാളായിട്ടുള്ളതു്. എണ്ണം = വിചാരം, കണക്കു്.

## ക

കടൽഭൂമി സകലേശൻ = സമുദ്രംഭൂമി ആദി സകലത്തിന്റെമീശൻ. കണ്ണം = ചെവി. കപോലം = കവിൾ. കരുണാവകാശം = കരുണാകരം. കല്മഷം = പാപം, കളങ്കം. കശ്മലൻ = ദുഷ്ടൻ, മോഹിച്ചവൻ, വൃത്തിഹീനൻ. കഷ്ടം = ശരീരപീഡ, യത്നസാദ്ധ്യം, അഴുക്കു്. കററവർ = അറിവുള്ളവർ. കാണം = പൊന്നു്. പൊൻനാണ്യം, അനാമയം. കാമുകത്വമേൻ = മോഹക്കാരൻ. കാമ്യം = മോഹിപ്പാൻ യോഗ്യമുള്ള. കുക്കുടം = കോഴി. കുടിലം = വളഞ്ഞതിടം. കുചർഗം = ശരീരപീഡ. കൃതം = ചെയ്യപ്പെട്ടതു്. കൃതകർമ്മം = ചെയ്യപ്പെട്ട. പ്രവൃത്തകേണ = ദുഃഖം, കരച്ചിൽ. കേഴ = ദുഃഖം. കേസരി = സിംഹം, കുതിര.

## ഖ

ഖണ്ഡം = കണ്ടം, ഭാഗം. ഖലൻ = കടുപ്പമുള്ളവൻ, സൂചകൻ. ഖേദാവഹ്യ = പറവാൻ വശമില്ലാത്ത ഖേദം.

## ഗ

ഗണം = കൂട്ടം, ജാതി, സേനാമുഖം. ഗതൻ= പോയവൻ, അറിയപ്പെട്ടവൻ, പ്രാപ്തൻ. ഗമനം= നടപ്പു്, പോക്കു്. ഗാഢ = അധികം, മുറുക്കം. ഗാത്രഭാരം= ശരീരഭാരം. ഗാത്രം = ശരീരം. ഗാംഗേയം= പൊന്നു്. ഗുണഗണശാലിനി = ഗുണസമൂഹമുള്ളവൾ. ഗുണവാഹം = ഗുണത്തെ വഹിച്ചിരുന്ന വായു. ഗുണാന്വിതൻ = ഗുണത്തോടുകൂടിയവൻ. ഗുരുവരൻ = ഗുരുശ്രേഷ്ഠൻ. ഗുരുത്തമൻ= നല്ലഗുരു, ശ്രേഷ്ഠഗുരു. ഗോത്രികൾ= ഗോത്രമുള്ളവർ. ഗോസ്ഥാനം= തൊഴുത്തു്. ഗ്രഹണം = എടുക്ക, സ്വീകരിക്ക, അറിവു്, സൂര്യചന്ദ്രന്മാരുടെ ഗ്രഹണം.

## ഘ

ഘാതകൻ= കൊലചെയ്യുന്നവൻ. ഘൃണ =കരുണ. ഘൃതം = നെയ്യു്.

## ച

ചക്രം = രാജ്യം, കൂട്ടം. ചഞ്ചലത = ഇളക്കം. ചന്തം = മനോഹരം, സുന്ദരം. ശയനം = നിദ്രചെയ്യുന്ന സ്ഥലം. ചരണം = പാദം, സഞ്ചാരം, മര്യാദ, ചുവടു്. ചലരാപം = ഇളക്കമായിട്ടുള്ളതു്. ചലനം = ഇളക്കം. ചവളം=കുന്തം. ചക്ഷുസ്സ് =കണ്ണു്. ചാലം = ചാലകം, ധൎമ്മശാല. ചിത്തഖാല്യൻ = മനോസന്തോഷത്തിനയോഗ്യൻ. ചിത്താപഹാരം = മനോഹരം. ചിന്തയുററ = വിചാരംകൊണ്ടു. ചിത്പുരുഷൻ = ബോധജ്ഞാനമുള്ളവൻ. ചിഹ്നം = അടയാളം. ചില്ലു് = മരത്തിൻതൂക്കു്. ചേതസി= മനസ്സിങ്കൽ. ചേതസ്താപം= മനസ്താപം. ചൊൽപെരിയവൻ = വാക്കാൽ പരിച്ഛേദ്യൻ. ച്യുതമർത്ത്യൻ = വീണമനുഷ്യൻ. ഛിദ്രം = കറുറം, കലഹം, മാറം.

## ജ

ജഗത്ത്രയം = മൂന്നു ലോകം. ജനകൻ = പിതാവു്. ജനകി = അമ്മ. ജനനി = അമ്മ. ജന്മനി = ജന്മങ്ങളിൽ. ജലഗർഭമേഘം = വെള്ളത്തെ ഉള്ളിൽകൊണ്ടിരിക്കുന്ന മേഘം. ജലതലം = ഭൂതലം. ജീർണ്ണവാസസ്സ് = പഴയ വസ്ത്രം. ജീവനം = വെള്ളം. ജ്ഞാനദൃശാ = ജ്ഞാനക്കണ്ണാൽ, ജ്ഞാനക്കണ്ണുകൊണ്ടു്.

## ത

തച്ചു = തറച്ചു. തത്വജ്ഞാനം = ദിവ്യജ്ഞാനം, പരമാർത്ഥജ്ഞാനം. തഥാ = അപ്രകാരം. തദർത്ഥം = അതിന്റെ അർത്ഥം, അതിനായ്ക്കൊണ്ടു്. തദാ = അപ്പോൾ. തദ്ദിനം = ആ ദിവസം. തനു = ശരീരം. തപനം = ചൂടു്, വെയിൽ. തപസ്വിനി = തപസ്സുള്ളവൾ. തമസ്സ് = ഇരുട്ടു്. തരു = വൃക്ഷം. തൽകൃതം = ആ പ്രവൃത്തി. തല്പരം = അതിന്റെശേഷം, അതിനേക്കാൾ. തസ്മാൽ = അതിനാൽ. താഡനം = തല്ലു്, അടി. താം = അവളെ. താരകം = നക്ഷത്രം. തിങ്ങിനസന്താപം = നിറഞ്ഞ ദുഃഖം. തുമ്പം = ദുഃഖം. തുഷ്ടി = സന്തോഷം. തേ = നിന്റെ, അവർ, നിനക്കായ്ക്കൊണ്ടു്. തേജസ്സ് = പ്രകാശം. കീർത്തി = പ്രഭാവം. തോഷണം = സന്തോഷം. ത്രാണം = രക്ഷ. ത്രാണേശൻ = രക്ഷനാഥൻ. ത്രിംശതി = മുപ്പതു്. ത്വയാ = നിന്നാൽ, നിന്നെ.

## ദ

ദണ്ഡ് = വടി. ദയാപരൻ = ദയയിൽ അതുല്യൻ. ദരം = ഭയം, കുഴി, അല്പം. ദക്ഷിണം = വലത്തുഭാഗം, തെക്കു്. ദിവ്യം = ആകാശസംബന്ധമുള്ളതു്, സ്വർഗ്ഗത്തെ സംബന്ധിച്ചുള്ളതു്. അഗ്നിദീപ്തി = പ്രകാശം. ദുഃഖാസി = ദുഃഖമായിരിക്കുന്ന വാൾ, ദുരാത്മാവു് = ദുഷ്ടൻ. ദുർഗ്ഗതി = നരകം. ദുർമ്മതം = ദുർമ്മനസ്സു്. ദുർല്ലോകം = നരകം. ദുഷ്കൃതം = പാപം. ദുസ്സഹ്യം = സഹിച്ചുകൂടാ

ത്തു്. ഭൂത്യം = ഭൂതനാൽ ഭവിച്ചതു്. ദൃക്ക് = കണ്ണു്. ദൃക്കിൻഗോചരം = കണ്ണിന്നു വിഷയം, രൂപം. ദ്യോവു = ആകാശം. ദ്വാദശം = പന്ത്രണ്ടു്. ദ്വിതീയൻ = രണ്ടാമൻ.

ധ

ധാത്രി = ഭൂമി. ധാര = പെരുമഴ. ധീ = ബുദ്ധി. ധൃഷ്ടത = ധീരത, സാമർത്ഥ്യം.

ന

ന = ഇല്ല, അല്ല. നീരസം = രസമില്ല,ഇഷ്ടമില്ലാ യ്ക. നരാധമൻ = മനുഷ്യനാൽ നിന്ദിക്കപ്പെട്ടവൻ, നിന്ദി ക്കപ്പെട്ട മനുഷ്യൻ. നശ്വരം = നാശമുള്ളതു്. നാശോ നം = നാശമില്ലാത്തതു്. നാസ്തി = ഇല്ല, ഭവിക്കുന്നില്ല. നിന്ദാഭാജനം = നിന്ദയ്ക്കു പാത്രമായവൻ. നിയതം = നി ശ്ചയം, അടക്കപ്പെട്ടതു്, എപ്പോഴും, നിരന്തരം, അന്ത മില്ലാത്തതു്. നിരുപമം = ഉപമയില്ലാത്തതു്. നിർഭയം = ഭയമില്ലായ്ക. നിർമ്മലൻ = ദോഷമില്ലാത്തവൻ. നിർമ്മലാം ഗി = കളങ്കമററ ദേഹമുള്ളവൾ. നിർവ്വാസം = വസിക്കാ ത്തതു്, പാക്കാത്തതു്. നിർവ്വികല്പൻ = ഭേദമില്ലാത്തവൻ. നിർവ്വൈഷമ്യം = വൈഷമ്യമില്ലാത്തതു്, ഏററവുംവിഷമ മില്ലാത്തതു്. നിശ്വാസം = നെടുവീർപ്പു്, അശ്വാസമില്ലാ ത്തതു്. നീചകം = നീചമായുള്ളതു്, ഹീനമായുള്ളതു്, താണതു്. നൃ = മനുഷ്യൻ. നൃദോഷം = മനുഷ്യദോഷം. നേത്രഗോചരം = കണ്ണിന്നറിയത്തക്ക രൂപം. നൈർമ്മ ല്യം = നിർമ്മലമായിട്ടുള്ളതു്.

പ

പങ്കം = ചെളി, പാപം. പത്തനം = പട്ടണം, ന ഗരം. പത്തി = സേനാഭേദം, കാലാൾഗമനം. പരകൃ തം = അന്യൻെറ ദുഷ്കൃതം. പരിയങ്കം = കട്ടിൽ, കിട ക്ക, തുട. പള്ളം = കുഴി, അഗാധം. പലലം = മാംസം. പാവകൻ = അഗ്നി. പീതം = പാനം,മഞ്ഞനിറം, കുടി ക്കപ്പെട്ടതു്, പുഷ്പരാഗം. പുണ്യവാസം = പുണ്യത്തോടു കൂടിയുള്ളവാസം. പുരം = നഗരി. പുരോഗാമി=മുമ്പിൽ

നടക്കുന്നവൻ. പൂജ്യം = പൂജിപ്പാൻ യോഗ്യമുള്ളത്. പൂർവ്വഭൂതം = മുമ്പിൽ ഉണ്ടാകപ്പെട്ടത്. പൂർവ്വംദൃഷ്ട്വാ = കിഴക്ക് കണ്ടിട്ട്. പൈ = പിശാച്, തുമ്പില്ലാത്ത. പ്രകാശയുക്തം = വെളിച്ചത്തോടുകൂടിയത്. പ്രതിഘാതകൻ = കൊലപാതകൻ. പ്രതിശ്രുതി = മാറൊലി. പ്രത്യർത്ഥി = പ്രതിവാദി, ശത്രു. പ്രത്യൂഷം = ഉഷഃകാലം, പുലർകാലം, പ്രഭാതകാലം. പ്രദൻ = ദാനം ചെയ്യുന്നവൻ, കൊടുക്കുന്നവൻ. പ്രഭൂതം = വല്ലരെ, ഉണ്ടായത്, സംഭവിച്ചത്. പ്രവിഷ്ടൻ = പ്രവേശിക്കപ്പെട്ടവൻ. പ്രസൂനജാതം = പുഷ്പത്തിലുണ്ടാകപ്പെട്ടത്. പ്രാണപ്രാണൻ = ജീവന്റെ ജീവൻ. പ്രിയാനുസരണം = നന്ദിവിചാരണ, നന്ദിയറിഞ്ഞുള്ള നിരൂപണം. പ്രീതൻ = സന്തോഷമുള്ളവൻ, സന്തുഷ്ടൻ.

ബ

ബാല = പെൺപൈതൽ. ബാലം = ബാലത, ബലമുള്ളത്. ബാഹു = കൈ, കരം. ബീജം = വിത്ത്, സന്തതി, ആദിമൂലം, വീര്യം. ബ്രഹ്മചര്യൻ = വിരക്തൻ, സന്യാസി, തപസ്വി.

ഭ

ഭക്ത്യാ = ഭക്തികൊണ്ട്. ഭദ്രം = ഭാഗം, സുഖം, നല്ലത്. ഭത്സനം = ഭീഷണി, നിന്ദവാക്ക്. ഭവ്യം = ഭാഗ്യം, നന്മ, യോഗ്യം, വരുവാനുള്ളത്, ശുഭം. ഭക്ഷ്യം = തിന്മാനുള്ളത്, ഭക്ഷണം. ഭാജനം = പാത്രം, യോഗ്യം. ഭീതലോകം = ഭയംവരുത്തുന്ന ലോകം.

മ

മനീഷം = അടിയാൻ, ഭൃത്യൻ, വേലക്കാരൻ. മനോവഞ്ചകം = ബുദ്ധിയുടെ ഇരുൾ. മർത്ത്യകുറ് = മനുഷ്യാംശം. മിത്രൻ = സൂര്യൻ. മൂരൽ = മരിച്ച ദേഹങ്ങൾക്ക പൂശുവാൻതക്ക സുഗന്ധതൈലം. മിന്നല്പിണർ = കൊള്ളിമീൻമിന്നൽ.

യ

യുക്തം = യോജിക്കപ്പെട്ടത്. യുഗം = ഇരട്ട, കാലാവസാനം.

ര

രക്താസ്വാദം = ചോരവീഴ്ച്ച്. രന്ധ്രം = ദ്വാരം. രസോനം = ഉള്ളി, രസക്കേട്. രുചിദത്തവാൻ = രുചിയെ ദാനം ചെയ്യുന്നവൻ.

ല

ലഘുത്വം = അല്പത, ചെറുപ്പം. ലോകാർത്തിച്ചു = ലോകത്തിൽ ദുഃഖിച്ചു.

വ

വധൂത്തമ = സ്ത്രീകളിൽ മുഖ്യമായിട്ടുള്ളവൾ. വാസസ്സ് = വസ്ത്രം. വിൺ = ആകാശം. വിപത്രം = ഇലപൊഴിഞ്ഞത്. വില്പഞ്ചവിംശതി = ധനുമാസം 25-ാംനു. വൃഷലൻ = നീചൻ. വെളൂസം = കള്ളം. വൃജിനം = പാപം, രോഗം, വളവ്, ഉപതാപം.

ശ

ശതപത്രി = ആറുപടയാളി. ശിശുമേഷം = കുഞ്ഞാട്.

സ

സതി = നല്ലവൾ. സംഖ്യാവിഹീനം = അവസാനമില്ലാത്ത. സൂതിമാസം = പ്രസവമാസം. സ്തനിതം = ഇടിമുഴക്കം. സ്നേഹാലയൻ = ക്ഷയമില്ലാത്ത സ്നേഹമുള്ളവൻ, സ്നേഹത്തിനു മൂലമായുള്ളവൻ. സ്വാന്തം = സമാധാനം. സ്വരധീശൻ = സ്വർഗ്ഗനാഥൻ, ദൈവം. സ്വാന്നിധി = മോക്ഷത്തിനടുത്ത നിക്ഷേപം. സ്വസ്ഥൻ = രോഗാദിയില്ലാത്തവൻ, ഭാഗ്യവാൻ. സ്വാലയം = തന്റെ ഭവനം.

ഹ

ഹാ = അയ്യോ. ഹരിച്ചു = നശിപ്പിച്ചു. ഹിംസകഭൂമി = കൊലക്കളം, കൊലചെയ്യുന്ന ഭൂമി. ഹരതാൽ = ഹനിക്ക.

ക്ഷ

ക്ഷതം = മുറിവ്. ക്ഷാളനം = കഴുകുക. ക്ഷുത്ത് = വിശപ്പ്.

(പുത്തൻപാന സമാപ്തം.)

